www.malankarasabha.in

THE MALANKARA SABHA



# മലങ്കരസഭ



Rs. 15

ഒക്ടോബർ 2013

The Official Media of Malankara Orthodox Syrian Church

വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിയും, വിശുദ്ധ പത്രോസ് ശ്ലീഹായുടെ പിൻഗാമിയും

## സമാഗമം

തുല്യം ; അപ്പോസ്തോലികം



Parumala Perunnaal Nov: 1,2



# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 10, പുസ്തകം 70, ഒക്ടോബർ 2013





# BRIEFLY

ഐനാംസിന്റെ 59-ാമത് കോൺഫറൻസ് ഒക്ടോബർ 15 മുതൽ 17 വരെ ബാംഗ്ലൂർ കുണിഗലിലുള്ള ദയാഭവനിൽ നടത്തും. ഫോൺ: 9447257080, 9447174131.

WCC യുടെ പത്താമത് അസംബ്ലി 2013 ഒക്ടോ. 30 മുതൽ നവംബർ 8 വരെ സൗത്ത് കൊറിയായിലെ ബുസാനിൽ നടക്കും. ഏഴു വർഷത്തിൽ ഒരിക്കലാണ് WCC ജനറൽ അസംബ്ലി.

കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ ത്രൈവാർഷിക അസംബ്ലി ആലുവ വൈ.എം.സി.എ. ക്യാമ്പ് സെന്ററിൽ ഡിസം. 5 മുതൽ 7 വരെ നടത്തും.

എം.ജി.ഒ.സി.എസ്.എം. രാജ്യാന്തര സമ്മേളനം ഡിസം. 26 മുതൽ 29 വരെ തിരുവനന്തപുരത്ത് നടത്തും.

പരുമല പെരുന്നാൾ നവം. 1, 2 തീയതികളിൽ. പ. കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിക്കും. തീർത്ഥാടനവാരത്തോടെ പെരുന്നാൾ ചടങ്ങുകൾക്ക് ആരംഭം...

www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം. വിലാസം :
www.catholicatenews.in

President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;

To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queiries
articlemalankara@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234

Rs. 15/-




# മലങ്കരസഭ

10 ഒക്ടോബർ 2013




# പവിത്രമൊഴി

## പരിശുദ്ധ പരുമല തിരുമേനി



കണ്ണിനു ചെവിയെക്കാൾ അധികം ഗ്രഹണശക്തിയുണ്ടെന്നുള്ളതു സർവ്വസമ്മതമാകുന്നു. കേട്ടു വിശ്വസിക്കുന്നതിനെക്കാൾ കണ്ടുവിശ്വസിക്കുന്നതിൽ അധികം ഉറപ്പുണ്ടല്ലോ. നമ്മുടെ രക്ഷകന്റെ കഷ്ടാനുഭവങ്ങളെയും ഉപദേശങ്ങളെയും മരണത്തെയും മറ്റും കുറിച്ചു വേദപുസ്തകത്തിൽ നിന്നു നമുക്കു കിട്ടിയിരിക്കുന്ന അറിവുകൾ ആ സംഭവങ്ങൾ നടന്ന സ്ഥലങ്ങളെയും അവിടെ ഇപ്പോഴും നിലനില്ക്കുന്ന അടയാളങ്ങളെയും കാണുമ്പോൾ എത്ര മനസ്സിൽ ഉറയ്ക്കുമെന്നും എത്ര തീഷ്ണതയുണ്ടാകുമെന്നും അനുഭവിച്ചെങ്കിലെ അറിയു.

ചെവികൊണ്ടു ഗ്രഹിക്കാവുന്നിൽ അധികം കണ്ണുകൊണ്ടു ഗ്രഹിക്കുമ്പോൾ ഉണ്ടാകുന്ന വിശ്വാസ സ്ഥിരതയും മനസ്സിന്റെ ഭക്തിയും യെരുശലേം യാത്രയിൽനിന്നു ഉത്ഭവിക്കുന്നുണ്ടെന്നു നാം രുചിച്ചറിഞ്ഞിരിക്കുന്നു. കർത്താവിന്റെ ശുദ്ധ കബറിൻ മുമ്പാകെ ഞങ്ങൾ മുട്ടുകുത്തി പ്രാർത്ഥിച്ചപ്പോൾ ഞങ്ങൾ ഓരോരുത്തരിൽ ഉണ്ടായ മനസ്സിളക്കവും പാപവിചാരവും അനുതാപവും ഭക്തിയും ഞങ്ങളുടെ ആയുസ്സിൽ ഒരിക്കലും ഉണ്ടായിട്ടില്ലാത്ത തീഷ്ണതയിൽ ആയിരുന്നു. ഹാ! അപ്പോൾ ഞങ്ങളുടെ മനസ്സു ദൈവത്തോടു ഒട്ടിചേർന്നതുപോലെ തോന്നി. കർത്താവിന്റെ കുരിശുമരണവും കഷ്ടാനുഭവവും തന്റെ പരമവേദനകളും ഞങ്ങൾ കണ്ണുകൊണ്ടു കണ്ടതുപോലെ തോന്നി. ഞങ്ങളുടെ ഹൃദയം ഉരുകി. തന്നോടുള്ള പ്രാർത്ഥനയും ധ്യാനവും നിർത്തി എഴുന്നേല്ക്കുവാൻ ഞങ്ങൾക്കു മനസ്സില്ലെന്നായി. ശുദ്ധ കബറിൻമുന്നിൽ തന്നെ രാപകൽ കിടന്നു പ്രാർത്ഥിച്ചെങ്കിലൊ എന്ന് ഞങ്ങൾക്കു തോന്നി. ഹാ! അയ്യായിരം അല്ല അമ്പതിനായിരം രൂപാ ചിലവുചെയ്താലും ഇത്ര തീഷ്ണതയേറിയതും ഇത്ര സ്ഥിരമുള്ളതുമായ ഒരു വിശ്വാസവും അനുതാപവും പാപബോധവും പ്രാപിക്കാമൊ എന്ന് സംശയമാണ്.

സത്യദൈവത്തെ സേവിക്കുന്നതിനു ഇന്ന സ്ഥലമെ ആവു എന്നില്ല. ആത്മാവിലും സത്യത്തിലും നാം സേവിക്കണം. എന്നാലും ആത്മാവിന്റെയും സത്യത്തിന്റെ പൂർണ്ണത പ്രാപിക്കുവാൻ കാഴ്ച ഏറ്റവും ഉപയോഗമുള്ളതുകൊണ്ടു നമ്മുടെ ജനങ്ങളിൽ കഴിയുന്നവർ എല്ലാവരും വിശുദ്ധ സ്ഥലങ്ങളെ സന്ദർശിക്കുന്നതായാൽ നന്നായിരിക്കുമെന്നു നാം അഭിപ്രായപ്പെടുകയും ഗുണദോഷിക്കുകയും ചെയ്യുന്നു.

ദൈവമായ കർത്താവു കാണപ്പെടുവാൻ വഹിയാത്ത തന്റെ വലത്തു കൈ നീട്ടി നമ്മുട ജനങ്ങളെ എല്ലാം അനുഗ്രഹിക്കയും അവരെ തന്റെ കഷ്ടാനുഭവത്തിന്റെയും കുരിശുമരണത്തിന്റെയും കൂട്ടായ്മക്കാരായി തീർക്കയും ചെയ്യുമാറാകട്ടെ.

*(ഊർശ്ലേം യാത്രാ വിവരണം, 1895)*

മഹാപുരോഹിത സന്ദേശം

# MAHAPUROHITHA SANDESAM

**ക്രിസ്തുവിൽ അഭിവന്ദ്യ സഹോദരനായ പരിശുദ്ധ പിതാവേ,**

ത്രിയേക ദൈവത്തിന് സ്തുതിയും മഹത്വവും ഉണ്ടാകട്ടെ. മലങ്കര ഓർത്തഡോക്സ് സഭയിലെ മേൽപ്പട്ടക്കാരുടെയും വിശ്വാസികളുടെയും നാമത്തിൽ എന്റെ വിനീത സ്നേഹവന്ദനം. അങ്ങയുടെ അനുഗ്രഹീതമായ സ്ഥാനാരോഹണത്തിന്റെ പ്രഥമവർഷം തന്നെ, അപ്പോസ്തോലന്മാരായ വിശുദ്ധ പത്രോസിന്റെയും വിശുദ്ധ പൗലോസിന്റെയും രക്തസാക്ഷിത്വം കൊണ്ട് ധന്യതയാർന്ന ഈ പുണ്യനഗരത്തിൽവെച്ച് പരസ്പരം കാണുവാൻ ഇടയായതിൽ നാം ദൈവത്തിന് നന്ദി കരേറ്റുന്നു. അങ്ങയുടെ ആലോചനാമൃതമായ വാക്കുകളിലും നല്ല ഇടയനായ യേശുക്രിസ്തുവിന്റെ ദൈവികശുശ്രൂഷയിലും എല്ലാ രാജ്യങ്ങളിലുമുള്ള സുമനസ്സുകൾ ആഹ്ലാദിക്കുന്നു.



വിശുദ്ധ തോമാശ്ലീഹായാൽ സ്ഥാപിതമായ കാതോലിക്കാ സിംഹാസനത്തിന്റെ ശ്രേഷ്ഠമുൻഗാമിയായ പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ 1964 ൽ ബോംബെയിൽ വച്ച് പോൾ ആറാമൻ മാർപ്പാപ്പയെ സ്വീകരിച്ചു. പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ റോമിൽ ജോൺ പോൾ രണ്ടാമൻ മാർപാപ്പായെ സന്ദർശിക്കുകയും പിന്നീട് 1986 ൽ കോട്ടയത്ത് മാർ ഏലിയാ കത്തീഡ്രലിൽ പരിശുദ്ധ പിതാവിനെ സ്വീകരിക്കുകയും ചെയ്തു. ആ സമയം മുതൽ തന്നെ റോമൻ കത്തോലിക്കാ സഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിലുള്ള ഉഭയകക്ഷി ചർച്ചകൾ, ഇരുസഭകളിലെയും പിതാക്കന്മാരുടെ അനുഗ്രഹാശിസുകളോടെ തുടരുന്നു.

രണ്ടാം വത്തിക്കാൻ സുന്നഹദോസു മുതൽ തുടരുന്ന ഈ പ്രക്രിയയിൽ, മലങ്കര സഭാ പ്രതിനിധികളുടെ സാന്നിദ്ധ്യം ഇരുസഭകളുടെയും പരസ്പര വിശ്വാസത്തിൽ അതീവ പ്രാധാന്യം ഉള്ളതാണ്. രണ്ടാം വത്തിക്കാൻ കൗൺസിലിൽ ഫാദർ കെ. ഫിലിപ്പോസ് (പിന്നീട് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ), ഫാദർ പോൾ വറുഗീസ് (പിന്നീട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ) ഡോ. സി.റ്റി. ഈപ്പൻ എന്നിവർ നിരീക്ഷകർ ആയി പങ്കെടുത്തു. ഫാദർ കെ.എം. ജോർജ്ജ് 'സഹോദരീ സഭാ' പ്രതിനിധിയായി 1998 ലെ

ശേഷം 8-ാം പേജിൽ

## EDITORIAL

# കൊറിയയിലെ ബുസാൻ




## *Pilgrimage to Busan*

'ജീവനാഥാ, ഞങ്ങളെ നീതിയിലേക്കും ശാന്തിയിലേക്കും നയിക്കണമേ'

"അഖില ലോക സഭാ കൗൺസിലിന്റെ സ്ഥാപക അംഗ സഭകളിൽ ഒന്നാണ് മലങ്കര ഓർത്തഡോക്സ് സഭ....

സഭാംഗങ്ങളായ സാറാ ചാക്കോയും (1905-1954) ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസും (1983-1991) അതിന്റെ പ്രസിഡന്റായിരുന്നു.

(സഭാ വിജ്ഞാനകോശം, 1993:140)

* * *

അടുത്ത നൂറ്റാണ്ടിലെ ചരിത്രകാരന്മാർ സഭയെക്കുറിച്ച് എഴുതുന്നത് എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ചരിത്രമാവും....!

(ഡിക്ഷനറി ഓഫ് എക്യുമെനിക്കൽ മൂവ്മെന്റ്)

* * *

ദക്ഷിണ കൊറിയയിലെ ബുസാനിൽ ഒക്ടോബർ 30 മുതൽ നവംബർ 8 വരെ സഭകളുടെ ലോക സമിതിയായ ഡബ്ല്യു. സി. സി. യുടെ 10-ാമത് അസംബ്ലി ആരംഭിക്കും. ഏഴുവർഷത്തിൽ ഒരിക്കൽ മാത്രമാണ് ഈ പരമോന്നത സമ്മേളനം. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ വ്യത്യസ്ത സംസ്കാരത്തിലും പാരമ്പര്യത്തിലുമുള്ള സഭകളുടെ ഏറ്റവും വലിയ ആഗോള സംഗമമാണ്.

'ജീവനാഥാ, ഞങ്ങളെ നീതിയിലേക്കും ശാന്തിയിലേക്കും നയിക്കണമേ' (God of life, lead us, to justice and peace) എന്നതാണ് മുഖ്യചിന്താവിഷയം. ക്രിസ്തുവിലുള്ള വിശ്വാസവും കൂട്ടായ്മയും (Koinonia) നീതിക്കും ശാന്തിക്കുമുള്ള ആഹ്വാനം (Diakonia) എക്യുമെനിക്കൽ നേതൃത്വം (Leadership) മതാന്തര സംവാദം (Inter-religious dialogue) എന്നീ അഞ്ചുവിഭാഗങ്ങളിൽ മുഖ്യചിന്തയുടെ വേദശാസ്ത്രവിശകലനം എക്യുമെനിക്കൽ ദർശനത്തിൽ അപഗ്രഥിക്കും. ഇതിൽ ആരാധനയും ആഘോഷവും പ്രഘോഷണവും ഉൾക്കൊള്ളുന്നു. ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭ സർവ്വ വിഭാഗീയതകളും അതിജീവിച്ച് പരസ്പര സഹകരണത്തിലും കൂട്ടായ ദർശനത്തിലും വളർന്ന് ലോകത്തിന് വെളിച്ചമായി തീരുവാനുള്ള ദൗത്യമാണ് പ്രബോധനങ്ങളുടെ അന്തർധാര.

അധിവാസയോഗ്യമായ എല്ലാ ഭൂമിയേയും സഭയേയും പ്രതിനിധീകരിക്കുന്നത് എന്ന വിശാല അർത്ഥമാണ് 'എക്യുമെനിസത്തി'നുള്ളത്. സാർവ്വത്രിക സഭകളുടെ ബന്ധവും ഐക്യവും ഇത് വെളിപ്പെടുത്തുന്നു. വിശ്വാസം, സാക്ഷ്യം, സേവനം എന്നിവയിൽ ക്രിസ്തീയ ഐക്യം യാഥാർത്ഥ്യമാക്കി, ശാന്തിയിലും നീതിയിലും അധിഷ്ഠിതമായ ഒരു ലോകത്തെ വിഭാവനം ചെയ്യുന്നു. അതിനായി സാർവ്വത്രിക സഭകളുടെ

oikoumene

World Council of Churches

# EDITORIAL

ഐക്യത്തോടൊപ്പം മതാന്തരമായ ബന്ധങ്ങളും സംവാദങ്ങളും ശക്തിപ്പെടുത്തുന്ന വിശാല എക്യുമെനിക്കൽ ദർശനവും ഇതിൽ ഉൾക്കൊള്ളുന്നു. പരസ്പര സഹകരണത്തിലും ബഹുമാനത്തിലും സാമൂഹിക പ്രശ്നങ്ങളെ ഏകസ്വരത്തിൽ സഭകളുടെ ലോക സമിതി നീതിപൂർവ്വം സമീപിക്കുക എന്നതാണ് ലക്ഷ്യം.

ഭീകരത, അനീതി, ദാരിദ്ര്യം, മാനസിക അനാരോഗ്യം, പരിസ്ഥിതി തകർച്ച, എച്ച്. ഐ. വി. - എയ്ഡ്സ് തുടങ്ങിയവയാൽ ലോകത്തിന്റെ ഞരക്കം ശക്തിപ്പെടുമ്പോൾ സഭകൾ വിഭാഗീയതകൾ അതിജീവിച്ച് നീതിപൂർവ്വമായ സാമൂഹിക സൗഖ്യദായക ശുശ്രൂഷക്ക് പ്രാധാന്യം നൽകണം. ഇത് സഭകളിന്മേലുള്ള കല്പനയോ നിയമസംഹിതയോ അല്ല. സൗഹൃദത്തിന്റെയും സഹകരണത്തിന്റെയും സ്നേഹപൂർവ്വമായ ഉത്തരവാദിത്തമാണ്. ഇത് നീതിയും സമാധാനവും പുനഃസൃഷ്ടിക്കുന്നതിനുള്ള തീർത്ഥാടനമാണ്. അതിനാൽ എക്യുമെനിസം ഒരു സിദ്ധാന്തമോ ദർശനമോ അല്ല. വൈവിദ്ധ്യതകൾ വിസ്മരിച്ച് സ്നേഹത്തിലും സഹകരണത്തിലുമുള്ള നീതിപൂർവ്വമായ ജീവിത രീതിയാണ്. നീതിയ്ക്കും ശാന്തിക്കുമുള്ള കൂട്ടായ തീർത്ഥയാത്ര.

വ്യത്യസ്ത സാംസ്കാരിക പാരമ്പര്യവും വിശ്വാസ-ആചാര അനുഷ്ഠാനങ്ങളുമുള്ള സഭകൾക്ക് പരസ്പര സംവാദത്തിനും ആഗോളതലത്തിൽ വിശാലമായ ഐക്യം ഉറപ്പാക്കുന്നതിനും സഭകളുടെ ലോകസമിതി നിർവ്വഹിക്കുന്ന പങ്ക് നിസ്തുലമാണ്. ചർച്ചകളും ദർശനങ്ങളും രൂപപ്പെടുന്നത് ഐക്യം, സാക്ഷ്യം, ശുശ്രൂഷ എന്നിവയിൽ അധിഷ്ഠിതമായാണ്. ഇത് നീതി, സമാധാനം സൃഷ്ടിയുടെ സമഗ്രത എന്നിവയിൽ അടിസ്ഥാനപ്പെട്ടതാകുന്നു. പ്രാദേശികവും ദേശീയവും ആഗോളവുമായ സാമൂഹിക പ്രശ്നങ്ങളിൽ നീതിക്കും സമാധാനത്തിനുമുള്ള സഭകളുടെ ഏകസ്വരത്തിനുള്ള പൊതുവേദികയാണ് ഡബ്ല്യു. സി. സി. ആദിമ സഭയിലെ അപ്പോസ്തോലിക പിന്തുടർച്ചയുടെയും സൗഹൃദത്തിന്റെയും അടിസ്ഥാനത്തിൽ സമഗ്രതയിലേക്കുള്ള യാത്രയാണിത്. സഭകളുടെ ദൃശ്യമായ ഐക്യത്തിനും കൗദാശിക കൂട്ടായ്മയ്ക്കും സാക്ഷ്യത്തിനും ദൗത്യത്തിനുമായി സഭകളുടെ ലോകസമിതി ശ്രദ്ധിക്കുന്നു.

സഭകളുടെ ലോക സമിതിയുടെ പ്രഥമ സമ്മേളനം ആംസ്റ്റർഡാമിൽ 1948 ൽ ആരംഭിച്ചു. തുടർന്ന് ഇവാൻസ്റ്റൺ (1954), ന്യൂഡൽഹി (1961), ഉപ്സാല (1968), നെയ്റോബി (1975), വാൻകൂവർ (1983), കാൻബറ (1991), ഹരാരേ (1998), പോർട്ട് അലിഗ്രെ (2006) എന്നിവിടങ്ങളിൽ സമ്മേളനങ്ങൾ നടന്നു. ഇപ്പോൾ കൊറിയയിലെ ബുസാനിൽ (2013) അസംബ്ലിക്ക് കാഹളം ഉയർന്നു.

സഭകളുടെ ലോക സമിതിയുടെ പ്രാരംഭമായ 1948ൽ 147 അംഗ സഭകൾ ഉണ്ടായിരുന്നെങ്കിൽ 2013ൽ അത് 345 ആയി ഉയർന്നു. കൊറിയയിലെ ബുസാനിൽ 110 രാജ്യങ്ങളിൽ നിന്നും അയ്യായിരത്തോളം പ്രതിനിധികൾ പങ്കെടുക്കും. നിരീക്ഷകരായി ഇതര സഭകളിൽ നിന്നും പ്രസ്ഥാനങ്ങളിൽ നിന്നും പ്രതിനിധികൾ അസംബ്ലിയിൽ പങ്കുചേരും. ഇവാഞ്ചലിക്കൽ, പെന്തക്കോസ്തൽ സഭകളിൽപ്പെട്ടവരും കൊറിയൻ അസംബ്ലിക്ക് ആതിഥേയത്വം ഒരുക്കുന്നതിൽ സജ്ജീവരായി രംഗത്തുണ്ട്.

സമാധാനം പുനഃസ്ഥാപിക്കേണ്ട രാജ്യങ്ങളിൽ പ്രമുഖമായതാണ് കൊറിയ. 1948ലെ യുദ്ധത്തോടെ വിഭജിതമായ ഉത്തര-ദക്ഷിണ കൊറിയ വിരുദ്ധ ചേരിയിലാണ്. അമേരിക്കയുടെ സൈനിക പിന്തുണ ദക്ഷിണ കൊറിയയ്ക്കാണ്. അതിനാൽ ഉത്തരകൊറിയയെ 'തിന്മയുടെ അച്ചുതണ്ട്' എന്ന് അമേരിക്കൻ ഭരണകൂടം ആരോപിച്ചിട്ടുണ്ട്.

മനുഷ്യന്റെ അന്തസ്സിനും അവകാശങ്ങൾക്കും നിലനിൽപ്പിനും ഭീഷണി ഉയർത്തുന്ന രാഷ്ട്രീയ പശ്ചാത്തലമുള്ള സ്ഥലത്താണ് 'ജീവനാഥാ ഞങ്ങളെ നീതിയിലേക്കും ശാന്തിയിലേക്കും നയിക്കണമെ' എന്ന വിഷയം ചർച്ച ചെയ്യപ്പെടുന്നത്. ഈ സമ്മേളനം അശാന്തിയും സംഘർഷവും നിറഞ്ഞ രാഷ്ട്രങ്ങൾക്കും സഭകൾക്കും പ്രത്യേകിച്ച് കൊറിയയ്ക്കും ശാന്തിയും അനുരഞ്ജനവും പുലരാൻ സഹായിക്കുമെന്ന് പ്രത്യാശിക്കുന്നു.

> "എക്യുമെനിസം ഒരു സിദ്ധാന്തമോ ദർശനമോ അല്ല. വൈവിദ്ധ്യതകൾ വിസ്മരിച്ച് സ്നേഹത്തിലും സഹകരണത്തിലുമുള്ള നീതിപൂർവ്വമായ ജീവിത രീതിയാണ്. നീതിയ്ക്കും ശാന്തിക്കുമുള്ള കൂട്ടായ സ്നേഹത്തിന്റെ തീർത്ഥയാത്ര..."

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com

ഏഷ്യയിലെ മേൽപ്പട്ടക്കാരുടെ 'സഹസ്രാബ്ദ സുന്നഹദോസിലും, 2008 ൽ വത്തിക്കാനിൽ വച്ചു നടന്ന മേൽപ്പട്ടസുന്നഹദോസിലും പങ്കെടുക്കുകയുണ്ടായി. ലോക ക്രിസ്ത്യൻ കൗൺസിലിന്റെ സ്ഥാപകാംഗമെന്ന നിലയിൽ മലങ്കര ഓർത്തഡോക്സ് സഭ WCC യുടെ ഫെയ്ത്ത് & ഓർഡർ കമ്മീഷനും ഇതര കമ്മീഷനുകളും മുഖാന്തിരം കത്തോലിക്കാ സഭയുമായി ആശയവിനിമയം നടത്തിപ്പോരുന്നു.

പരിശുദ്ധ പിതാവേ,

വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക പിന്തുടർച്ചയെ വിശ്വാസപൂർവ്വം പിൻപറ്റുന്ന മലങ്കര ഓർത്തഡോക്സ് സഭ, നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ തിരുഹിത പ്രകാരം എല്ലാ ക്രിസ്തീയ സഭകളുടെയും വിശാല ഐക്യത്തിനായി നിലകൊള്ളുന്നു. മാർത്തോമ്മാ പൈതൃകം ഉള്ള എല്ലാ ക്രിസ്ത്യാനികളും ഒന്നാകേണം എന്ന സവിശേഷമായ ഒരു സ്വപ്നം എനിക്കുണ്ട്. സാധ്യമായതും പ്രായോഗികവുമായ എല്ലാ കാര്യങ്ങളിലും പ്രത്യേകിച്ച് സാധുക്കളും പാർശ്വവൽക്കരിക്കപ്പെട്ടവരുമായ ജനങ്ങളുടെ ആവശ്യങ്ങളിൽ സഹോദരീ സഭകളുമായി സഹകരിക്കുവാൻ ഞങ്ങൾ സന്നദ്ധരാണ്. പതിനാറാം നൂറ്റാണ്ടിൽ ഭാരത സഭയിൽ ഉണ്ടായ ദൗർഭാഗ്യകരമായ പിളർപ്പിനു മുമ്പുണ്ടായിരുന്ന പൊതുപാരമ്പര്യത്തിൽ ഇന്നുള്ള കൗദാശിക പ്രശ്നങ്ങൾ പരിഹരിക്കാൻ കഴിയുമെന്ന് പ്രതീക്ഷിക്കാം.

ഈ അവസരത്തിൽ ക്രിസ്തീയ ഐക്യത്തിനായുള്ള പൊന്തിഫിക്കൽ കൗൺസിലിന്റെ വിലയേറിയ സംഭാവനകളെ നാം അനുസ്മരിക്കുകയാണ്. പരസ്പര സന്ദർശനങ്ങൾ, ദൈവശാസ്ത്ര ചർച്ചകൾ, വിദ്യാർത്ഥികൾക്കുള്ള സ്കോളർഷിപ്പുകൾ എന്നിവയിലൂടെയും സർവ്വോപരി ഭാരതസഭയുടെ ഓർത്തഡോക്സ് പാരമ്പര്യം അംഗീകരിച്ചുമുള്ള കൗൺസിലിന്റെ പ്രവർത്തനങ്ങൾ ക്രിസ്തീയ സ്നേഹത്തിലും പരസ്പര വിശ്വാസത്തിലും മുമ്പോട്ടു പോകുവാൻ നമ്മെ സഹായിക്കുന്നു.

ക്രിസ്ത്യാനികൾ ഇന്ത്യയിലും ഏഷ്യയിൽ തന്നെയും ന്യൂനപക്ഷമാണ്. എങ്കിലും ജീവൻ നൽകുന്ന ക്രിസ്തുവിന്റെ സുവിശേഷത്തിന് സാക്ഷികളാകുവാൻ നമുക്ക് കടമയുണ്ട്. ദരിദ്രരുടെയും അടിച്ചമർത്തപ്പെട്ടവരുടെയും ഉദ്ധാരണം, ശാന്തി, സമാധാനം, നീതി, എന്നിവ എല്ലാ ജനവിഭാഗങ്ങൾക്കും ലഭ്യമാക്കുക, മഹത്തായ ഭാരതീയ പാരമ്പര്യത്തെയും പൈതൃകത്തെയും മനസ്സിലാക്കുക എന്നീ കാര്യങ്ങളിൽ കത്തോലിക്കാ - ഓർത്തഡോക്സ് സഭകളുടെ സ്നേഹബന്ധത്തിന് ഫലപ്രദമായി പ്രവർത്തിക്കുവാൻ കഴിയും.

ക്രിസ്തുവിൽ എന്റെ ശ്രേഷ്ഠ സഹോദരാ,

അങ്ങയുടെ ലോകസമാധാനത്തിനായുള്ള, പ്രത്യേകിച്ചും സിറിയ മധ്യപൂർവ്വ രാജ്യങ്ങൾ, ഏഷ്യാ എന്നിവിടങ്ങൾക്കായുള്ള. തീഷ്ണ പ്രാർത്ഥനകളിൽ നാമും പങ്കുചേരുന്നു. അതിയായ സന്തോഷത്തോടും പ്രത്യാശയോടും അങ്ങയെ നാം ഇന്ത്യാ സന്ദർശനത്തിന് ക്ഷണിക്കുന്നു. അങ്ങയുടെ അനുഗ്രഹീതമായ ശുശ്രൂഷകൾ നമ്മുടെ സഭകളുടെ പ്രവർത്തനങ്ങളെ പരിശുദ്ധാത്മാവിന്റെ ശക്തിയാൽ പ്രശോഭിപ്പിക്കട്ടെ. മാനവരാശിക്കാകെ പുത്തൻ പ്രതീക്ഷകൾ പ്രദാനം ചെയ്യട്ടെ.

പിതാവും പുത്രനും പരിശുദ്ധറൂഹായുമായ സത്യദൈവത്തിന് സ്തുതിയും മഹത്വവും ഇന്നും എന്നേക്കുംതന്നെ. ആമ്മേൻ

*(പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഫ്രാൻസിസ് മാർപാപ്പായുമായുള്ള കൂടിക്കാഴ്ചയിൽ വത്തിക്കാനിൽ നടത്തിയ പ്രഭാഷണം)*




# സാർവ്വത്രിക സഭാതലവന്മാരുടെ സമാഗമം

**പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുമായുള്ള കൂടിക്കാഴ്ചയിൽ വത്തിക്കാനിൽ ചെയ്ത പ്രസംഗം.**

പരിശുദ്ധ പിതാവെ,

ക്രിസ്തുവിൽ പ്രിയ സഹോദരന്മാരെ, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ പിതാവിനെയും ശ്രേഷ്ഠരായ സഭാ പ്രതിനിധി സംഘത്തെയും കാണാൻ ഇടയായതിൽ നാം സന്തോഷിക്കുന്നു. നമ്മുടെ കർത്താവായ യേശുക്രിസ്തുവിനെ വിശുദ്ധ മാർത്തോമ്മാ ശ്ലീഹാ നൽകിയ സാക്ഷ്യത്താലും അവനെ പ്രതിയുള്ള രക്തസാക്ഷിത്വത്താലും സ്ഥാപിതമായ ഒരു സഭയോടാണ് നിങ്ങൾ മുഖാന്തിരം നാം അഭിവാദനം ചൊല്ലുന്നത്. സുവിശേഷ ദൗത്യത്തിൽ ആദിമ ശിഷ്യന്മാരെ ഒരുമനപ്പെടുത്തിയ അപ്പോസ്തോലിക സാഹോദര്യം ഇന്നും നമ്മുടെ സഭകളെ രമ്യപ്പെടുത്തുന്നു. ചരിത്രത്തിലെ വ്യസനകരമായ ചില നാളുകളിൽ ഉടലെടുത്ത വിഭാഗീയതകളെ അവഗണിക്കുന്നില്ല. എന്നാൽ കർത്തൃഹൃദത്തോടുള്ള അനുസരണയെപ്രതി അവയെ അതിജീവിക്കുന്നതിനുള്ള നമ്മുടെ പരിശ്രമങ്ങൾക്കായി ദൈവത്തിന് നന്ദി അർപ്പിക്കാം.

'എന്റെ കർത്താവും എന്റെ ദൈവവുമേ' (യോഹ. 20:28) എന്ന് വിശുദ്ധ തോമാശ്ലീഹാ വിസ്മയം പൂണ്ട് വിളിച്ചു. സുവിശേഷം നൽകുന്ന വിശ്വാസ പ്രഘോഷണങ്ങളിൽ അതീവ ലാവണ്യം പേറുന്ന ഒന്നാണിത്. ഈ വിശ്വാസം ക്രിസ്തുവിന്റെ ദൈവത്വത്തെയും നമ്മുടെ വാഴ്വിൻമേലുള്ള തന്റെ കർത്തൃത്വത്തെയും തന്റെ പുനരുത്ഥാനത്താൽ പാപത്തിൻമേലും മരണത്തിൻമേലും ഉളവായ വിജയത്തെയും ഉൽഘോഷിക്കുന്നു. കുരിശിക്കപ്പെട്ട് ഉത്ഥിതനായ യേശുവിന്റെ മുറിപ്പാടുകളിൽ സ്പർശിക്കുന്നതിനായി വിശുദ്ധ തോമാശ്ലീഹാ വിളിക്കപ്പെട്ടു എന്നത് തികഞ്ഞ

യാഥാർത്ഥ്യമാണ്. ഈ വിശ്വാസത്താലാണ് നാം പരസ്പരം കാണാൻ ഇടവന്നത്. വിശുദ്ധ ബലിയുടെ പൂർണ്ണ സംസർഗ്ഗത്തിലേക്ക് നാം കടന്നിട്ടില്ലെങ്കിലും ഈ വിശ്വാസമാണ് നമ്മെ ഒരുമിപ്പിക്കുന്നത്. ഈ വിശ്വാസമാണ് നമ്മുടെ ഐക്യ ശ്രമങ്ങളെയും സമ്പൂർണ്ണ സംബന്ധത്തിനായുള്ള സംവാദങ്ങളെയും തുടരുവാനും തീവ്രമാക്കുവാനും നമ്മെ പ്രേരിപ്പിക്കുന്നത്. അതിയായ വാത്സല്യത്തോടെ പരിശുദ്ധ പിതാവിനെയും സംഘത്തെയും നാം സ്വാഗതം ചെയ്യുന്നു. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മെത്രാപ്പോലീത്തന്മാരോടും വൈദികരോടും വിശ്വാസി സമൂഹത്തോടും നമ്മുടെ ഹൃദയപൂർവ്വമായ ആശംസകൾ അറിയിക്കുകയാണ്. യൂറോപ്പിൽ അങ്ങ് സന്ദർശിക്കുന്ന സമൂഹങ്ങൾക്കും ആശംസകൾ നേരുന്നു.

മുപ്പത് വർഷങ്ങൾക്കു മുമ്പ് 1983 ജൂൺ മാസത്തിൽ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ നമ്മുടെ ശ്രേഷ്ഠ മുൻഗാമിയായ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പായെയും റോമാ സഭയേയും സന്ദർശിച്ചു. അവർ രണ്ടുപേരും ഒന്നായി ക്രിസ്തുവിലുള്ള പൊതുവിശ്വാസം അംഗീകരിച്ചു. പിന്നീട് കോട്ടയത്തുള്ള മാർ ഏലിയാ കത്തീഡ്രലിൽ 1986 ഫെബ്രുവരി മാസത്തിൽ ഇന്ത്യയിലേക്കുള്ള മാർപ്പാപ്പായുടെ സന്ദർശനവേളയിൽ അവർ വീണ്ടും കണ്ടു. ആ അവസരത്തിൽ ജോൺ പോൾ രണ്ടാമൻ ഇപ്രകാരം പറഞ്ഞു. "നമ്മുടെ ഇരുസഭകളും വളരെ പെട്ടെന്നു തന്നെ നാം അഭിമുഖീകരിക്കുന്ന കൗദാശിക പ്രശ്നങ്ങൾക്കുള്ള പരിഹാര മാർഗ്ഗങ്ങൾ കണ്ടെത്തുമെന്നും നാം സാഹോദര്യത്തിലും ദൈവശാസ്ത്ര ചർച്ചകളിലും മുന്നേറുമെന്നും അങ്ങയോടൊപ്പം നാമും പ്രത്യാശിക്കുന്നു. കാരണം ഇതൊന്നു കൊണ്ടു മാത്രമേ ക്രിസ്ത്യാനികൾ തമ്മിലുള്ള അനുരഞ്ജനവും ലോകത്തിന്റെ ഏകീകരണവും സാദ്ധ്യമാവുകയുള്ളു. രണ്ടാം വത്തിക്കാൻ കൗൺസിൽ പ്രഖ്യാപനത്തോടെ ഈ ലക്ഷ്യത്തിൽ കത്തോലിക്കാ സഭ പൂർണ്ണമായും ഭാഗഭാക്കാവുകയാണ്." ഈ ചർച്ചകളിലൂടെ ഒരു ഉഭയകക്ഷി കമ്മീഷൻ രൂപീകരിക്കുകയും അതിന്റെ പ്രവർത്തനഫലമായി 1990 ലെ പെന്തിക്കോസ്തി പെരുന്നാൾ ദിനത്തിൽ ഒരു ധാരണാപത്രം പുറപ്പെടുവിച്ചു. ഈ കമ്മീഷൻ ഇപ്പോഴും അതിന്റെ പ്രധാന പ്രവർത്തനങ്ങൾ തുടരുന്നു. ആരാധനാലയങ്ങളുടെയും സെമിത്തേരികളുടെയും പൊതുവായ ഉപയോഗം, ആത്മീയവും ആരാധനാപരവുമായ വസ്തുക്കളുടെ പരസ്പര കൈമാറൽ, വളർന്നു വരുന്ന സാമൂഹ്യവും മതപരവുമായ വെല്ലുവിളികളെ നേരിടാനുള്ള സഹകരണം എന്നീ മേഖലകളിൽ സുപ്രധാന കാൽവെയ്പുകൾ ഇതിനാൽ സാധ്യമായി.

കഴിഞ്ഞ മുപ്പതു വർഷമായി വളർന്നു വരുന്ന നമ്മുടെ ഐക്യത്തിന്റെ വിവിധ പടികൾ അനുസ്മരിക്കാൻ നാം ആഗ്രഹിക്കുന്നു. എന്തെന്നാൽ സഭാ ഐക്യ പാതയിലെ

ഇടയത്വ ശുശ്രൂഷയിൽ നമ്മെ ഭരമേൽപ്പിച്ചിരിക്കുന്ന ആട്ടിൻപറ്റങ്ങളെ പത്രോസ് ശ്ലീഹായുടെയും തോമ്മാ ശ്ലീഹായുടെയും സംരക്ഷയ്ക്കായി നമുക്കേല്പിച്ച് പരസ്പരം പ്രാർത്ഥിക്കാം.



മുൻവിധികളും അടഞ്ഞ മനോഭാവവും മാറ്റിവച്ച് കാര്യങ്ങളെ പരസ്പര വിശ്വാസപൂർവ്വം സമീപിക്കുന്നതിലാണ് നാം വിശ്വസിക്കുന്നത്. സംഘർഷ സംസ്ക്കാരം മാറ്റിവച്ച് സംവാദ സംസ്ക്കാരം സ്വീകരിക്കാം. അത് നമ്മെ പരസ്പരം മനസ്സിലാക്കാനും ഐക്യത്തിലേക്ക് അടുത്തുവരുവാനും ഇടയാക്കും. എന്നാൽ ഇത് ഏകപക്ഷീയമായി സാദ്ധ്യമല്ല. നമ്മുടെ ദൗർബല്യങ്ങളും ദാരിദ്ര്യവും ഈ പുരോഗതിയെ മന്ദമാക്കുന്നു. ഈ കാരണത്താൽ നാം കൂടുതലായി പ്രാർത്ഥിക്കേണം. പരിശുദ്ധാത്മാവിനു മാത്രമേ തന്റെ കരുണയാലും കൃപയാലും പ്രകാശത്താലും ഇളം ചൂടാലും നമ്മുടെ ശീതാവസ്ഥയെ ഉരുക്കിക്കളയാനും മഹത്തായ സാഹോദര്യ ബന്ധത്തിലേക്ക് നമ്മുടെ കാലടികളെ നയിക്കാനും കഴിയൂ. തോമാ ശ്ലീഹായുടെ സാക്ഷ്യത്തിൽ പിറന്ന വിവിധ ക്രിസ്ത്യൻ സഭകളിലെ വൈദികരുടെയും വിശ്വാസികളുടെയും ഇടയിൽ സൗഹൃദവും സഹകരണവും വളരുവാൻ പ്രാർത്ഥനയും പ്രതിബദ്ധതയും ആവശ്യമാണ്. നമ്മുടെ ഭൂതകാലത്തിലെ വിഭാഗീതയുടെ യും ശത്രുതയുടെയും കാരണങ്ങളെ അതിജീവിച്ച് അനുരഞ്ജനത്തിലേക്കും സമാധാനത്തിലേക്കും പരിശുദ്ധാത്മാവ് നമ്മെ പ്രകാശിപ്പിക്കുകയും വഴികാട്ടുകയും ചെയ്യട്ടെ. ശ്രേഷ്ഠ പിതാവേ, ദൈവത്തിന്റെ സഹായത്താൽ നമുക്ക് ഒന്നു ചേർന്ന് മുന്നോട്ട് നടക്കാം. പരസ്പര വിശ്വാസത്തോടെ നാം ക്രിസ്തുവിന്റെ ബലിപീഠത്തിൽ, വിശുദ്ധ ബലിയുടെ സമ്പൂർണ്ണതയിൽ ഒന്നായി ചേരുന്ന ദിവസത്തെ മുൻകണ്ടു കൊണ്ട് നമുക്ക് ഒത്തുചേർന്ന് മുന്നോട്ട് നടക്കാം.

ഇടയത്വ ശുശ്രൂഷയിൽ നമ്മെ ഭരമേൽപ്പിച്ചിരിക്കുന്ന ആട്ടിൻപറ്റങ്ങളെ പത്രോസ് ശ്ലീഹായുടെയും തോമ്മാശ്ലീഹായുടെയും സംരക്ഷയ്ക്കായി നമുക്കേല്പിച്ച് പരസ്പരം പ്രാർത്ഥിക്കാം. സുവിശേഷത്തിനു വേണ്ടി ഒന്നിച്ച് പ്രവർത്തിച്ച അവർ നമുക്കായി മദ്ധ്യസ്ഥരാവുകയും നമ്മുടെ സഭകളുടെ ഈ പ്രയാണത്തിൽ സഹയാത്രികരാവുകയും ചെയ്യട്ടെ. ●





# സഭാ ബന്ധങ്ങൾ ഊട്ടിയുറപ്പിച്ച യൂറോപ്പ് പര്യടനം

■ സ്വന്തം ലേഖകൻ

വിയന്ന/വത്തിക്കാൻ/ലണ്ടൻ/കോട്ടയം - സഹോദരി സഭകളുമായുള്ള ബന്ധം ഊട്ടിയുറപ്പിച്ച പത്തു ദിവസത്തെ യൂറോപ്പ് പര്യടനത്തിനു ശേഷം പ. ബസേലിയോസ് മാർ ത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരിച്ചെത്തി.

സെപ്റ്റംബർ 2-ന് ആണ് പ. ബാവായുടെ ഔദ്യോഗിക പര്യടനം ആരംഭിച്ചത്. ഇടവക സന്ദർശനാർത്ഥം വിയന്നയിലെത്തിയ പ. ബാവായേയും സംഘത്തെയും വിയന്നാ ഇടവക വികാരിയും വിശ്വാസികളും ചേർന്ന് സ്വീകരിച്ചു വിയന്നായിലെ റോമൻ കത്തോലിക്കാ ആർച്ച് ബിഷപ്പ് കർദ്ദിനാൾ ക്രിസ്റ്റോഫ് ഷോൺബോണിന്റെ ഔദ്യോഗിക വസതിയിലേയ്ക്കാനയിച്ചു. അദ്ദേഹത്തിന്റെ അതിഥിയായിട്ടാണ് പ. ബാവാ വിയന്നയിൽ താമസിച്ചത്.

അന്ന് ഉച്ചതിരിഞ്ഞ് പ്രൊഓറിയന്റെ ഭാരവാഹികളുമായി കൂടിക്കാഴ്ച നടത്തി. സുറിയാനി ആരാധനാ പാരമ്പര്യമുള്ള സഭകളെപ്പറ്റിയുള്ള പഠനത്തിൽ അതുല്യ സംഭാവനകൾ നൽകിയ ഫാ. ഡോ. വി. സി. സാമുവേൽ, ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. കെ. എം. ജോർജ്ജ്, ഫാ. ഡോ. ബി. വർഗീസ് എന്നിവരുടെ സംഭാവനകൾ കൂടിക്കാഴ്ചയിൽ പ്രത്യേകം പരാമർശിക്കപ്പെട്ടു.

സെപ്റ്റംബർ 3-ന് പ. ബാവായുടെ ബഹുമാനാർത്ഥം കർദ്ദിനാൾ ക്രിസ്റ്റോഫ് ഷോൺബോൺ ഒരു ഉച്ചവിരുന്നു നടത്തി. വിയന്നാ രൂപതയുടെ സഹായ മെത്രാന്മാർ, പ്രൊഓറിയന്റെ ഭാരവാഹികൾ, ഇതരസഭാ പ്രതിനിധികൾ തുടങ്ങിയവരും സന്നിഹിതരായിരുന്നു.

വൈകുന്നേരം വിയന്നാ സെന്റ് തോമസ് ഇടവക സംഘടിപ്പിച്ച എക്യൂമിനിക്കൽ സമ്മേളനത്തിൽ പ. ബാവാ അദ്ധ്യക്ഷത വഹിച്ചു. സമ്മേളനത്തിൽ വിയന്നായിലെ എല്ലാ ഓറിയന്റൽ-മലയാളി സഭാ പ്രതിനിധികളും പങ്കെടുത്തു

സെപ്റ്റംബർ 4-ന് ഉച്ചയ്ക്ക് വിയന്നയിൽനിന്നും റോമിലെ ലിയണാർഡോ ഡാവിഞ്ചി അന്തർദേശീയ വിമാനത്താവളത്തിലെത്തിയ പ. ബാവായേയും സംഘത്തേയും റോമൻ കത്തോലിക്കാ സഭയുടെ പൊന്തിഫിക്കൽ കൗൺസിൽ ഫോർ പ്രമോട്ടിംഗ് ക്രിസ്ത്യൻ യൂണിറ്റിയുടെ സെക്രട്ടറി ബിഷപ്പ് ബ്രയാൻ ഫാരൽ, ഫാ. ഗബ്രിയേൽ ക്വിക്കെ എന്നിവർ വിമാനത്തിനടുത്തെത്തി ആചാരപരമായി സ്വീകരിച്ചു. വത്തിക്കാന്റെ സ്റ്റേറ്റ് ഗസ്റ്റായി എത്തിയ പ. കാതോലിക്കാ ബാവായേയും സംഘത്തേയും തുടർന്ന് വാഹനവ്യൂഹത്തിന്റെ അകമ്പടിയോടെ വത്തിക്കാനിലെ ഡോമസ് സാംക്താ മാർത്തയിലേയ്ക്ക് ആനയിച്ചു. പ. ഫ്രാൻസിസ് മാർപ്പാപ്പാ താമസിക്കുന്ന ഡോമസ് സാംക്താ മാർത്തയിലാണ് പ. ബാവായ്ക്കും സംഘത്തിനും താമസം ഒരുക്കിയിരുന്നത്.

ഉച്ചകഴിഞ്ഞ് പ. ബാവായും സംഘവും സെന്റ് പീറ്റേഴ്സ് ബസലിക്കാ സന്ദർശിക്കുകയും പ. പത്രോസ് ശ്ലീഹായുടെ കബറിടത്തിൽ പ്രാർത്ഥന നടത്തുകയും ചെയ്തു. രാത്രിയിൽ പൊന്തിഫിക്കൽ കൗൺസിൽ ഫോർ പ്രമോട്ടിംഗ് ക്രിസ്ത്യൻ

യൂണിറ്റിയുടെ അദ്ധ്യക്ഷൻ കർദ്ദിനാൾ കർട്ട്കോക്ക് പ. ബാവായുടേയും സംഘത്തിന്റേയും ബഹുമാനാർത്ഥം അത്താഴവിരുന്ന് ഏർപ്പടുത്തിയിരുന്നു.

സെപ്റ്റംബർ 5-ന് രാവിലെ പൊന്തിഫിക്കൽ കൗൺസിൽ ഫോർ പ്രമോട്ടിംഗ് ക്രിസ്ത്യൻ യൂണിറ്റിയുടെ ഓഫീസും ലൈബ്രറിയും പ. ബാവായും സംഘവും സന്ദർശിച്ചു. തുടർന്ന് പ. ബാവായുടെ സാന്നിദ്ധ്യത്തിൽ ഇരുസഭകളും തമ്മിലുള്ള വേദശാസ്ത്ര ചർച്ചകളുടെ ഇതഃപര്യന്തമുള്ള പുരോഗതി വിലയിരുത്തി ഫാ. ഡോ. കെ. എം. ജോർജ്ജ് പ്രസംഗിച്ചു. ബിഷപ്പ് ബ്രയാൻ ഫാരൽ, ഫാ. ഗബ്രിയേൽ ക്വിക്കെ, മോൺ. അന്ത്രേയാസ് എന്നിവർ റോമൻ കത്തോലിക്കാ സഭയെ പ്രതിനിധീകരിച്ചു സംസാരിച്ചു.

11 മണിക്ക് പ. മാർപ്പാപ്പായും പ. കാതോലിക്കാ ബാവായും തമ്മിലുള്ള സ്വകാര്യ സംഭാഷണം ആരംഭിച്ചു. പത്ത് മിനിട്ട് നിശ്ചയിച്ചിരുന്ന സൗഹൃദ സംഭാഷണം ഊഷ്മളമായതോടെ നാല്പത് മിനിട്ടോളം നീണ്ടു. മാർപാപ്പായുടെ സ്വകാര്യ ഓഫീസിൽ നടന്ന സൗഹൃദ സംഭാഷണത്തിൽ ഫാ. ഡോ. കെ. എം. ജോർജ്ജും, മാർപ്പാപ്പായുടെ സ്പാനീഷ് - ഇംഗ്ലീഷ് ദ്വിഭാഷിയും മാത്രമായിരുന്നു സന്നിഹിതരായിരുന്നത്.

12-മണിക്ക് ഔദ്യോഗിക സ്വീകരണം ആരംഭിച്ചു. ഇരു സംഘാംഗങ്ങളേയും പ. മാർപ്പാപ്പായും പ. കാതോലിക്കാ ബാവായും പരസ്പരം പരിചയപ്പെടുത്തി. തുടർന്ന് പ. ബാവായും പ. മാർപ്പാപ്പായും, ലഘുപ്രസംഗങ്ങൾ നടത്തുകയും ഉപഹാരങ്ങൾ കൈമാറുകയും ചെയ്തു. (പ്രസംഗങ്ങളുടെ പൂർണ്ണരൂപം അന്യത്ര) മാർപ്പാപ്പാ രാഷ്ട്രത്തലവന്മാരേയും സഭാദ്ധ്യക്ഷന്മാരേയും സ്വീകരിക്കുന്ന സ്റ്റേറ്റ് റൂമിലായിരുന്നു ഔദ്യോഗിക കൂടിക്കാഴ്ച.

ഉച്ചയ്ക്ക് പ. ബാവായുടെ ബഹുമാനാർത്ഥം പ. ഫ്രാൻസിസ് മാർപാപ്പാ ഏർപ്പെടുത്തിയ ഉച്ചവിരുന്നിൽ ഇരുവരും സംഘാംഗങ്ങളും പങ്കെടുത്തു. ഉച്ചതിരിഞ്ഞ് പ. ബാവായും സംഘവും സിസ്റ്റൈൻ ചാപ്പൽ തുടങ്ങിയവ സ്ഥലങ്ങൾ സന്ദർശിച്ചു. വൈകുന്നേരം റോമിലുള്ള മലങ്കര സഭാംഗങ്ങൾ ഡോമസ് സാംക്താ മാർത്തയിലെത്തി പ. ബാവായുടെ അനുഗ്രഹം നേടി. ഇതോടെ പ. ബാവായുടെ റോമിലെ ഔദ്യോഗിക പരിപാടികൾ അവസാനിച്ചു.

സെപ്റ്റംബർ 6-ന് രാവിലെ 5.30-ന് പ്രോട്ടോക്കോൾ ചട്ടങ്ങൾക്ക് അതീതമായി പ. ബാവായെ യാത്ര അയയ്ക്കാൻ പ. ഫ്രാൻസിസ് മാർപാപ്പ ഡോമസ് സാംക്താ മാർത്തയുടെ സ്വീകരണ

# നാലാം തവണ

റോമൻ കത്തോലിക്കാ സഭാ തലവനും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ തലവനും തമ്മിലുള്ള നാലാമത്തെ കൂടിക്കാഴ്ചയാണ് 2013 സെപ്റ്റം. 5-ന് നടന്നത്.

പ. പോൾ ആറാമൻ മാർപാപ്പായും പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായും 1964 ഡിസംബർ മൂന്നിന് ബോംബെ (മുംബൈ) ആർച്ചുബിഷപ്പ് ഹൗസിൽ നടത്തിയതാണ് ആദ്യ കൂടിക്കാഴ്ച. മാർപാപ്പാ, ഒരു ഓറിയന്റൽ ഓർത്തഡോക്സ് സഭാ തലവനുമായി നടത്തിയ ആദ്യത്തേതും ഒരു ഓർത്തഡോക്സ് സഭാ തലവനുമായി നടത്തിയ രണ്ടാമത്തേതുമായ കൂടിക്കാഴ്ചയായിരുന്നു ഇത്. പോൾ ആറാമൻ മാർപാപ്പായും കോൺസ്റ്റാന്റിനോപ്പിൾ എക്യുമെനിക്കൽ പാത്രിയർക്കീസ് പ. അത്തനഗോറസും 1964 ജനുവരി അഞ്ചിന് ജറുസലേമിൽ കൂടിക്കാഴ്ച നടത്തിയിരുന്നു.

പോപ്പ് ജോൺ പോൾ രണ്ടാമനും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായും രണ്ടുപ്രാവശ്യം കൂടിക്കാഴ്ച നടത്തി. വത്തിക്കാനിൽ 1983 ജൂൺ നാലിനും കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ 1986 ഫെബ്രുവരി എട്ടിനുമാണ് ഇവ നടന്നത്. ഒരു മാർപാപ്പാ, ഒരു ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്റെ ആസ്ഥാന ദേവാലയം സന്ദർശിക്കുന്ന ആദ്യ സംഭവമാണ് 1986ൽ നടന്നതെന്നു കരുതപ്പെടുന്നു.


ലാംബത്ത് കൊട്ടാരത്തിൽ

സ്ഥത്തെത്തി. ഇരുവരും ചേർന്ന് ചാപ്പലിൽ പ്രാർത്ഥന നടത്തിയശേഷം പ. കാതോലിക്കാ ബാവായെ കാറിനു സമീപം വരെ അനുയാത്ര ചെയ്ത് യാത്രയയച്ച ശേഷമാണ് മാർപ്പാപ്പാ മടങ്ങിയത്. പ. ബാവായുടെ സന്ദർശ നകാലം മുഴുവൻ ബിഷപ്പ് ഇൻ വെയിറ്റിംഗ് ആയി സേവനമനുഷ്ടിച്ച ബിഷപ്പ് ബ്രയാൻ ഫാരൽ, ഫാ. ഗബ്രിയേൽ കിക്കെ എന്നിവർ വിമാന ത്താവളത്തിലെത്തി പ. ബാവായെ ഔദ്യോഗികമായി യാത്ര അയച്ചു.

2013 സെപ്റ്റംബർ മാസത്തിൽ പോപ്പ് ബനഡിക്ട് പതിനാറാമനും പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായും തമ്മിൽ റോമിൽവെച്ച് കൂടിക്കാണുന്നതിന് റോമൻ കത്തോ ലിക്കാ സഭയുടെ പൊന്തിഫിക്കൽ കൗൺസിൽ ഫോർ പ്രമോട്ടിംഗ് ക്രിസ്ത്യൻ യൂണിറ്റിയും മലങ്കര സഭയുടെ ഡിപ്പാർട്ട്മെന്റ് ഓഫ് എക്യു മിനിക്കൽ റിലേഷൻസും നടപടികൾ എടുത്തിരുന്നതാണ്. ബനഡിക്ട് പതിനാറാമൻ മാർപാപ്പാ അപ്രതീക്ഷിതമായി സ്ഥാനത്യാഗം ചെയ്ത തിനെത്തുടർന്ന് ഫ്രാൻസിസ് മാർപാപ്പായുമായി പുനഃക്രമീകരിക്കുക യായിരുന്നു.

തോമസ് മാർ അത്താനാസ്യോസ് സീനിയർ മെത്രാപ്പോലീത്താ, ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, വൈദീക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, അൽമായ ട്രസ്റ്റി എം. ജി. ജോർജ്ജ് മുത്തൂറ്റ്, ഫാ. ഡോ. കെ. എം. ജോർജ്ജ്, ഡിപ്പാർട്ട്മെന്റ് ഓഫ് എക്യുമിനിക്കൽ റിലേഷൻസ് സെക്രട്ടറി ഫാ ഏബ്രഹാം തോമസ്, അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ്, മാനേജിംഗ് കമ്മറ്റിയംഗം ജേക്കബ് മാത്യു, പ. ബാവായുടെ സെക്രട്ടറി ഡീ. ജിസ് ജോൺസൺ എന്നിവർ സംഘത്തിലുണ്ടായി രുന്നു.

റോം സന്ദർശനം പൂർത്തിയാക്കി സെപ്റ്റംബർ 6-ന് പ. ബാവാ ലണ്ടനിലെത്തി. 6, 7 തീയതികളിൽ നടന്ന ബ്രിസ്റ്റൾ പള്ളി കൂദാശ യിൽ മുഖ്യകാർമികത്വം വഹിച്ചു. ഇംഗ്ലണ്ടിന്റെ നാനാഭാഗങ്ങ ളിൽനിന്നും വൈദീകരും വിശ്വാസികളും പങ്കെടുത്ത കൂദാശയിൽ തോമസ് മാർ അത്താനാസ്യോസ് സീനിയർ മെത്രാപ്പോലീത്താ, ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ എന്നിവർ സഹ കാർമ്മികരായിരുന്നു. സെപ്റ്റംബർ 8-ന് മലങ്കര സഭയുടെ ഇംഗ്ലണ്ടിലെ ആദ്യ ദേവാലയമായ ലണ്ടൻ മാർ ഗ്രീഗോറിയോസ് പള്ളിയിൽ പ. ബാവാ വി. കുർബാന അർപ്പിച്ചു.

സെപ്റ്റംബർ 9-ന് കാന്റർബറി ആർച്ചുബിഷപ്പിന്റെ ഔദ്യോഗിക വസതിയായ ലാംബത്ത് പാലസിൽവെച്ച് പ. ബാവായുടെ ബഹുമാ നാർത്ഥം ഒരു അത്താഴവിരുന്ന് നടത്തി. റോമൻ കത്തോലിക്കാ, ആംഗ്ലി ക്കൻ സഭകളിലെ സീനിയർ ആർച്ച്ബിഷപ്പുമാർക്കു പുറമേ ലണ്ടനി ലുള്ള എല്ലാ ഓറിയന്റൽ-ബൈസന്റൈൻ മേല്പട്ടക്കാരും വിരുന്നിൽ പങ്കെടുത്തു. തദവസരത്തിൽ പ. ബാവാ നടത്തിയ പ്രസംഗത്തിൽ ഓരോ സഭയോടും മലങ്കര സഭയ്ക്കുള്ള ദീർഘകാലബന്ധത്തെപ്പറ്റി പരാമർശിച്ചു. സിറിയയിലെ പ്രഖ്യാപിത അമേരിക്കൻ സൈനീക നട പടിയെ പ. ബാവാ വിമർശിക്കുകയും എല്ലാവരും സിറിയയ്ക്കുവേണ്ടി ഒരു മിനിറ്റ് മൗനപ്രാർത്ഥന നടത്തുകയും ചെയ്തു.

അത്താഴവിരുന്നിനു മുന്നോടിയായി പ. ബാവാ ലാംബത്ത് പാലസ് ലൈബ്രറി സന്ദർശിച്ചു. തദവസരത്തിൽ മലങ്കര സഭയും ആംഗ്ലിക്കൻ സഭയുമായുള്ള കത്തിടപാടുകളുടെ പ്രത്യേക പ്രദർശനം പ. ബാവാ യ്ക്കായി സംഘടിപ്പിച്ചിരുന്നു. പ്രദർശന വസ്തുക്കളിൽ 1939-ലെ താംബരം കോൺഫ്രൻസിനെത്തിയ കാന്റർബറി ആർച്ചുബിഷപ്പിന്റെ പ്രതിനിധിക്ക് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ കൈയ്യൊപ്പിട്ടു നൽകിയ സ്വന്തം ഫോട്ടോ, പഴയ സെമിനാരിയുടെ 150-ാം വാർഷിക ത്തിന് കാന്റർബറി ആർച്ചുബിഷപ്പിനെ ക്ഷണിച്ചുകൊണ്ട് പ. ഔഗേൻ പ്രഥമൻ ബാവാ അയച്ച കത്ത് തുടങ്ങിയവ ഉൾപ്പെട്ടിരുന്നു. ചീഫ് ലൈബ്രേറിയൻ ഇവയെല്ലാം പ. ബാവായ്ക്ക് വിശദീകരിച്ചു നൽകി.

ഫലപ്രദവും അന്തർസഭാ ബന്ധങ്ങളിൽ പുതിയ മാനങ്ങൾ സൃഷ്ടിച്ചതുമായ യൂറോപ്പു സന്ദർശനം പൂർത്തിയാക്കി 10-ന് പ. ബാവാ കേരളത്തിലേക്കു മടങ്ങി. ■



## ഡോ. പോൾ മണലിൽ

പരിശുദ്ധ ബസേലിയോസ് മാർ ത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയബാവാ, ആത്മപരിത്യാഗത്തിന്റെ പ്രകാശത്തിൽ താബോറിന്റെ അവസ്ഥയിലൂടെയാണ് വളർന്നത്. ജീവിതത്തിന്റെ വസന്തങ്ങളിൽ ദാരി ദ്ര്യവും ഉപവാസവും മൗനവും സ്വീകരിക്കാൻ വീടുവിട്ടിറങ്ങി. മാവേലിക്കര പുതിയകാവ് പള്ളിയിൽ വച്ച് തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാണ് കുഞ്ഞോമ്മാച്ചൻ എന്ന സി. ടി. തോമസിനെ 1939-ൽ കണ്ടെ ത്തിയത്.

പത്തനാപുരം മൗണ്ട് താബോർ ദയറായിൽ എത്തിയ സി. ടി. തോമസിന് ഗുരുവിന്റെ കൂടെ യുള്ള ജീവിതം ഒരു പുതിയ അനുഭവമായി രുന്നു. പന്ത്രണ്ടാം വയസ്സിൽ പുതിയകാവ് പള്ളിയിലെ മദ്ബഹായിൽ ശുശ്രൂഷയ്ക്ക് കയ റിത്തുടങ്ങിയ സി. ടി. തോമസിന് ആരാധ നയും നോമ്പും ഉപവാസവും ജീവിതവ്രതമാ യി. അരക്കെട്ടും തടിക്കുരിശുമായി സന്ന്യാസി യുടെ കുപ്പായം അണിഞ്ഞപ്പോൾ പുത്തൻ അനുഭവമായി. ഗുരുവായ തോമ്മാ മാർ ദീവ ന്നാസ്യോസിന്റെ സന്ന്യാസദർശനങ്ങൾ മനസ്സി ലാക്കി പ്രവർത്തിക്കാൻ സി. ടി. തോമസിനു കഴിഞ്ഞു. ക്രിസ്തീയ രൂപാന്തരത്തിനുള്ള ജീവിതപരിശീലനമായിരുന്നു തോമ്മാ ദീവന്നാ സ്യോസ് ലക്ഷ്യമാക്കിയത്.

മൗണ്ട് താബോർ ദയറായിൽ സന്യാസജീ വിതം സി. ടി. തോമസ് പിന്നിട്ടത് കഠിന വ്രത നിഷ്ഠയോടാണ്. ഗുരുവിന്റെ കൂടെ ദയറായിൽ സുറിയാനി, സഭാവിശ്വാസ പാഠം, ആരാധനാ പരിശീലനം എന്നിവയും ഉണ്ടായിരുന്നു. ഓർത്തഡോക്സ് സഭയുടെ വിശിഷ്ട പാരമ്പ ര്യങ്ങളായ നോമ്പ്, യാമപ്രാർത്ഥനകൾ, ധ്യാനം, വേദപഠനം, സന്യാസ ജീവിത ബോധനം, കായികാദ്ധ്വാനം എന്നിവ പരിശീലിച്ചു. ധ്യാനം, പരിപൂർണ്ണ മൗനം, മിത ഭാഷണം, കുമ്പസാ

## പിറന്നാൾ മധുരം
## OCT. 29




# താബോറിലെ താപസ വിശുദ്ധി

രം, ആത്മീയ വായന, കുർബാനാനുഭവം എന്നിവ ജീവിതവ്രതം പോലെയായി.

ദയറാ ജീവിത പരിശീലനത്തോടൊപ്പം സ്കൂൾ പഠനവും തുടർന്നു. തോമ്മാ മാർ ദീവന്നാസ്യോസ് 1926-ൽ സ്ഥാപിച്ച സെന്റ് സ്റ്റീഫൻസ് ഹൈസ്കൂളിലായിരുന്നു ഹൈസ്കൂൾ പഠനം. പ്രാരംഭകാലത്ത് ദയറായ്ക്ക് സ്വന്തമായ കെട്ടിടമോ സാമ്പത്തിക ഭദ്രതയോ ഉണ്ടായിരുന്നില്ല. ഓലഷെഡ്ഡായിരുന്നു ദയറാ. പകൽ ഓലഷെഡ്ഡിലും രാത്രിയിൽ സ്കൂളിലെ ക്ലാസ്സ് മുറിയിലും ആശ്രമവാസികൾ കഴിഞ്ഞു. ജീവിതമാർഗ്ഗം മുഖ്യമായും കൃഷിയായിരുന്നു. അതിനിടയിലായിരുന്നു സി. ടി. തോമസിന്റെ പഠനവും ദയറാ പരിശീലനവും. ദയറാ അന്തേവാസികൾക്കു ഓരോ ജോലി നിശ്ചയിച്ചു നൽകിയിരുന്നു. സന്യാസജീവിതത്തിന്റെ തീക്ഷ്ണമായ അനുഭവങ്ങളും കഠിനമായ അച്ചടക്കവും ഗുരുവായ തോമ്മാ മാർ ദീവന്നാസ്യോസിന്റെ വചനങ്ങളും സി. എം. തോമസിന്റെ ജീവിതത്തെ മാറ്റിമറിച്ചു. ദയറാ ജീവിത പരിശീലനത്തിന്റെ പ്രാഥമിക പടിയായി സി. ടി. തോമസ് 1941-ൽ ശെമ്മാശ്ശുപട്ടം സ്വീകരിച്ചു.

കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജിൽ ഇംഗ്ലീഷിൽ ഉപരിപഠനത്തിനു പോയി. ഇംഗ്ലീഷ് ഐച്ഛികമായെടുത്ത് പഠിക്കാനാണ്. സ്കൂളിൽ കണക്കും മറ്റു വിഷയങ്ങളും പഠിപ്പിച്ചപ്പോൾ ഇംഗ്ലീഷ് ഏറെ ഇഷ്ടമായി. എന്നാൽ കണക്കിൽ നിന്ന് അദ്ദേഹം സ്വന്തം ജീവിതത്തിൽ സ്വീകരിച്ചത് അതിന്റെ ഋജുത്വമായിരുന്നു. ആ ഋജുത്വം സംസാരത്തിലാണ് വന്നുചേർന്നത്. ദയറാ പരിശീലനകാലത്ത് രാത്രിയിൽ പരിപൂർണ്ണ മൗനവും പകൽ മിതമായ മൗനവും പരിശീലിച്ച ദിദിമോസ് പ്രഥമന്റെ ജീവിതശൈലിയുടെ മുഖമുദ്ര ആ ഋജുത്വവും മൗനവുമായി ത്തീർന്നു. ആത്മപരിത്യാഗം ജീവിത വിശുദ്ധിയിലേക്ക് ഉയർത്തി.

മെത്രാൻസ്ഥാനം ഏറ്റതിനുശേഷം മലബാർ ഭദ്രാസനത്തിന്റെ സഹായമെത്രാനായിട്ടാണ് 1966 നവംബർ 11-ന് തോമസ് മാർ തീമോത്തിയോസ് മലബാറിൽ എത്തുന്നത്. താബോറിന്റെ മണ്ണിൽ നിന്നു ലഭിച്ച സന്യാസപരിശീലനവും അച്ചടക്കവും വിശ്വാസ സ്ഥിരതയും സഭാതീക്ഷ്ണതയുമായിരുന്നു ഭദ്രാസന ഭരണത്തിനെത്തിയപ്പോൾ തീമോത്തിയോസ് തിരുമേനിക്കുണ്ടായിരുന്ന കൈമുതൽ. താബോറിൽ നിന്ന് മറ്റൊരു മലമുകളിൽ എത്തിയപ്പോൾ തന്റെ ആസ്ഥാനത്തിന് മൗണ്ട് ഹെർമ്മോൻ എന്നാണ് പേരിട്ടത്. പ്രാർത്ഥനയിലൂടെയും ധൂപത്തിലൂടെയും തീമോത്തിയോസ് തിരുമേനി മലബാറിൽ ആദ്ധ്യാത്മിക നവീകരണമുണ്ടാക്കി. മലബാർ ഭദ്രാസനത്തിന്റെ ആധുനിക ശില്പിയാണ് ഈ പിതാവ്.

പത്രോസ് മാർ ഒസ്താത്തിയോസിനു ശേഷം മലബാർ ഭദ്രാസന മെത്രാപ്പോലീത്താ ആയി തീമോത്തിയോസ് തിരുമേനി സ്ഥാനമേൽക്കുമ്പോൾ മലബാറിൽ 80 പള്ളികളാണ് ഉണ്ടായിരുന്നത്. മിക്കവയും ഓലമേഞ്ഞ കെട്ടിടങ്ങളായിരുന്നു. അരമനയും ഉണ്ടായിരുന്നില്ല. ഭദ്രാസനത്തിലെ ആത്മീയ സംഘടനകളുടെ പ്രവർത്തനങ്ങൾ മന്ദീഭവിച്ചു കിടന്നു. ഭദ്രാസനാധിപൻ എന്ന നിലയിൽ തീമോത്തിയോസ് തിരുമേനി ആദ്യം സണ്ടേസ്കൂൾ പ്രസ്ഥാനം ശക്തിപ്പെടുത്തി. പിന്നീട് യുവജനപ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങളും സജീവമാക്കി. മർത്തമറിയം സമാജവും ക്രിയാത്മകമായി പ്രവർത്തനം തുടങ്ങി. ഇതോടൊപ്പം പുതിയ ഇടവകകൾ തുടങ്ങാനും തിരുമേനി പരിശ്രമിച്ചു.

മാർ തീമോത്തിയോസ് മലബാർ ഭദ്രാസനത്തെ ശക്തിപ്പെടുത്തിക്കൊണ്ടിരുന്നപ്പോഴാണ് സഭയിൽ വീണ്ടും പ്രതിസന്ധികൾ തുടങ്ങിയത്. അതിന്റെ തിക്താനുഭവം ഏറെ ഉണ്ടായത് മലബാറിലാണ്. എന്നാൽ തിരുമേനിയുടെ പ്രാർത്ഥനയും ദൈവവിശ്വാസവും കൊണ്ട് മലബാർ ഭദ്രാസനത്തിലെ പ്രശ്നങ്ങൾ ഓരോന്നായി അവസാനിച്ചു. വൈദികരും അത്മായരും ഒറ്റക്കെട്ടായി തിരുമേനിയുടെ കീഴിൽ അണിനിരന്നു. 1967-ൽ ചാത്തമംഗലത്ത് അരമനയ്ക്കുവേണ്ടി സ്ഥലം വാങ്ങുകയും അരമന പണിയുകയും ചെയ്തു. 1974-ൽ ചുങ്കത്തറയിൽ ആരംഭിച്ച കൺവെൻഷൻ മലബാറിലെ പ്രധാന ആദ്ധ്യാത്മിക സംഗമങ്ങളിൽ ഒന്നായി.

മലങ്കരയുടെ അമരക്കാരനെന്ന നിലയിൽ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ സംഭാവനകൾ അനവധിയാണ്. മലങ്കരസഭയിൽ സമ്പൂർണ്ണ ജനാധിപത്യം നടപ്പാക്കാൻ വലിയ ബാവാ നേതൃത്വം നല്കി. അഞ്ചു വർഷത്തെ ഭരണത്തിനിടയിൽ നാലു തവണ മലങ്കര അസ്സോസിയേഷൻ വിളിച്ചുകൂട്ടുകയും അതിൽ ആദ്ധ്യക്ഷം വഹിച്ച് ഒരു തവണ തന്റെ പിൻഗാമിയെയും മറ്റൊരു തവണ കൂട്ടുട്രസ്റ്റികളെയും അടുത്ത രണ്ടു തവണകളി

ശേഷം 25-ാം പേജിൽ

പി. തോമസ്, പിറവം



# ഗായക സംഘവും ആരാധനയും

സംഗീതോപകരണങ്ങളുടെയും താളോപകരണങ്ങളുടെയും അകമ്പടി ആരാധനയിൽ ഉണ്ടെങ്കിൽ, ആരാധകർ അവയോട് തങ്ങളുടെ ശബ്ദം ലയിപ്പിക്കേണ്ടതായി വരും. അങ്ങനെ ലയിപ്പിക്കുന്നില്ലെങ്കിൽ അത് കേൾവിക്കും ശ്രദ്ധയ്ക്കും അരോചകമാകും.



ആഹ്ലാദപ്രകടനത്തിന് ബൈബിളിലുള്ള ഷീർ എന്ന എബ്രായപദത്തെ സംഗീതം, ഗീതം, പാട്ട് എന്നെല്ലാം തർജ്ജമ ചെയ്തിരിക്കുന്നു. പഴയനിയമത്തിൽ 77 തവണ ഷീർ എന്ന് കാണുന്നുണ്ട്. യിസ്രായേല്യരുടെ സമാഗമന കൂടാരത്തിൽ സംഗീതശുശ്രൂഷകരായി പ്രത്യേകം പരിശീലിപ്പിക്കപ്പെട്ട 288 പേരുൾപ്പെടെ 4000 ഗായകരുണ്ടായിരുന്നു (1 ദിന. 15:16-24; 25:6,7).

യെരുശലേം ദേവാലയവും മതിലും അറ്റകുറ്റം തീർത്ത് പുരോഹിതർ കാഹളനാദത്തോടും ലേവ്യർ കൈത്താളങ്ങളോടും കൂടി പാട്ടു പാടി. (എസ്രാ. 3:10,11; നെഹ. 12:24,45,46). യിസ്രായേല്യരുടെ ആരാധനയിൽ സംഗീതവും സംഗീതോപകരണങ്ങളും ഉണ്ടായിരുന്നു. യഹൂദാരാധനയുടെ ചുവടുപിടിച്ച് ആരാധന രൂപപ്പെടുത്തിയ ആദിമ ക്രൈസ്തവരും ആരാധനയിൽ സംഗീതവും സംഗീതോപകരണങ്ങളും ഉൾപ്പെടുത്തി. പാശ്ചാത്യ ശാസ്ത്രീയസംഗീതത്തിൽ സഭാസംഗീതത്തിന്റെ സംഭാവന ഗണനീയമാണ്. ഭാരതീയ ശാസ്ത്രീയസംഗീതവും ഈശ്വരാരാധനയ്ക്കായി ചിട്ടപ്പെടുത്തിയതായി കാണാം.

### സ്വരവാദ്യങ്ങളും താളവാദ്യങ്ങളും

യഹൂദന്മാർ സ്വരവാദ്യങ്ങളും താളവാദ്യങ്ങളും ഉപയോഗിച്ചിരുന്നു. സ്വരവാദ്യങ്ങളിൽ തന്ത്രികൾ (ലോഹക്കമ്പികളോ ചരടുകളോ) കൊണ്ടും മറ്റും സ്വരം പുറപ്പെടുവിക്കുന്നവയും കാറ്റുകൊണ്ട് സ്വരമുണ്ടാക്കുന്നവയും ഉണ്ടായിരുന്നു. തന്ത്രിവാദ്യങ്ങളിൽ കിന്നരം, വീണ, തംബുരു, മഹലത്ത്, ഗത്ത് എന്നിവയും, കാറ്റിനാൽ നാദമുണ്ടാക്കുന്നവയിൽ വേണു, കുഴൽ, നാഗസ്വരം (സുഫാന്യാ), കാഹളം, കൊമ്പ്, എന്നിവയും ഉപയോഗിച്ചിരുന്നു.

വലിച്ചു മുറുക്കി കെട്ടിയ തുകലിലോ ലോഹത്തകിടിലോ പലകയിലോ കൈ കൊണ്ട് അല്ലെങ്കിൽ കോലു കൊണ്ട് തട്ടിയോ അടിച്ചോ നാദമുണ്ടാക്കുന്നവയായിരുന്നു താളവാദ്യങ്ങൾ. കുലുക്കിയും ഇളക്കിയും നാദമുണ്ടാക്കുന്ന തരം താളവാദ്യങ്ങളും ഉണ്ടായിരുന്നു. തപ്പ്, കൈത്താളം, മുരജം, മണികൾ മുതലായവ ഇക്കൂട്ടത്തിൽ പെടുന്നു. ആരാധനസംഗീതത്തിന് യിസ്രായേലിൽ 'സംഗീതപ്രമാണി' ഉണ്ടായിരുന്നു. സംഗീതവിഭാഗം (Choir) ഉണ്ടായിരുന്നതുകൊണ്ടാണല്ലോ സംഗീതപ്രമാണിയും (Choir master) ഉണ്ടായത്.

സംഗീതോപകരണങ്ങളുടെയും താളോപകരണങ്ങളുടെയും അകമ്പടി ആരാധനയിൽ ഉണ്ടെങ്കിൽ, ആരാധകർ അവയോട് തങ്ങളുടെ ശബ്ദം ലയിപ്പിക്കേണ്ടതായി വരും. അങ്ങനെ ലയിപ്പിക്കുന്നില്ലെങ്കിൽ അത് കേൾവിക്കും ശ്രദ്ധയ്ക്കും അരോചകമാകും. മനുഷ്യശബ്ദവും, ഉപകരണങ്ങളുടെ സ്വരവും താളവും ലയവും സമ്മേളിപ്പിക്കേണ്ടതുണ്ട്. അവയെല്ലാം പരസ്പരം ശ്രുതിയോജിപ്പോടെ മേളിച്ചില്ലെങ്കിൽ അപശ്രുതിയും സ്വരച്ചേർച്ചയില്ലായ്മയും അനുഭവപ്പെടും. പാട്ടുകാരുടെ സ്വരവും ഉപകരണ വാദ്യങ്ങളുടെ ശ്രുതിയും താളവും സമ്മേളിപ്പിക്കാതെ ഓരോരുത്തരും താന്താ

ങ്ങളുടെ ശ്രുതിക്കും സ്വരത്തിനും താളത്തിനും ഒത്തപോലെ പ്രകടനത്തിനൊരുങ്ങിയാൽ ആരാധനയിൽ അലങ്കോലമാവും സംഭവിക്കുക.

ഇപ്പറഞ്ഞതിൽ നിന്ന് ആരാധനയിൽ പങ്കെടുക്കുന്നവർക്കെല്ലാം - പാടുന്നവർക്കും ഉപകരണവാദകർക്കും - സമൂഹമായി ആരാധിക്കുന്നതിന് ഒരു അടിസ്ഥാന സംഗീതാവബോധം ആവശ്യമുണ്ടെന്ന് വ്യക്തമാകും. പരിശീലനം നേടിയ ഉപകരണവാദകരും പാട്ടുകാരും കാർമ്മികരും ശുശ്രൂഷകരും ജനങ്ങളും ഒരുപോലെ സ്വരൈക്യത്തിലാകേണ്ടതുണ്ട്. കാർമ്മികർ തങ്ങൾക്കു ബോധിച്ച പോലെ ചെയ്യും; ശുശ്രൂഷകർ തങ്ങൾ പഠിച്ചതേ പാടൂ; ജനങ്ങൾ അവരവരുടെ സർവ്വശക്തിയും ഉപയോഗിച്ച് ഒച്ച വയ്ക്കും; അതാണ് ദൈവത്തിനിഷ്ടമുള്ളതും അർത്ഥവത്തുമായ യഥാർത്ഥ ആരാധന എന്ന് മിഥ്യാബോധത്തോടെ ശഠിച്ചാൽ, അപ്രകാരമല്ലാത്ത, ശ്രുതിമധുരവും ഇമ്പമുള്ളതുമായ ദൈവികാരാധനയെന്ന സങ്കല്പം അവർക്കന്യമെന്നു കരുതി സമാധാനിക്കുകയേ നിവൃത്തിയുള്ളു.

ആരാധനയിൽ ഉപകരണക്കാരാണ് കുഴപ്പക്കാരെങ്കിൽ അവരെ ഒഴിവാക്കാം. എന്നാൽ ഉപകരണമില്ലാതെ തന്നെ, എല്ലാവരും ചേർന്നു ചൊല്ലുമ്പോഴും അവരുടെ സ്വരങ്ങളെ ശ്രുതിയോജിപ്പോടെ മേളിപ്പിക്കുന്നില്ലെങ്കിൽ ആ ആരാധന വലിയ അലോസരമുണ്ടാക്കും. ഈ അലോസരം തിരിച്ചറിയാനുള്ള സംഗീതബോധം ആരാധകർ ആർജ്ജിക്കുന്നില്ലെങ്കിൽ ശ്രുതിമധുരമായ ആരാധനയുടെ മഹിമ അവർക്കജ്ഞാതമായിത്തന്നെ നിലനില്ക്കും. ചുരുക്കത്തിൽ ആരാധനാസമൂഹം സംഗീതത്തിന്റെ അടിസ്ഥാനപ്രമാണങ്ങൾ മനസ്സിലാക്കിയാലേ സംഗീതപ്രധാനമായ ആരാധന, അർത്ഥവത്തായും ആത്മാർത്ഥമായും ശ്രുതിമധുരമായും ഹൃദയാവർജ്ജകമായും നടത്തുവാനാകൂ. പറയുന്നതു പോലെയല്ല ചൊല്ലലെന്നും, ചൊല്ലുന്നത് സംഗീതബന്ധിയായ ഒരു ക്രിയയാണെന്നും സ്വാഭാവികമായ ഒച്ചയുണ്ടാക്കലല്ല ഗീതാലാപനമെന്നും തിരിച്ചറിയേണ്ടതുണ്ട്.

### പള്ളികളിൽ സംഗീതോപകരണങ്ങൾ

സഭയിലെ പള്ളികളിൽ സംഗീതോപകരണങ്ങൾ ഉപയോഗിക്കുന്ന ഗായകസംഘങ്ങൾ 1960-70 കളിൽ രൂപീകരിക്കപ്പെട്ടത് സഭാനേതൃത്വത്തിന്റെ സംഘടിതോത്തേജനത്താലായിരുന്നില്ല; അതതിടവകകളിലെ വൈദികരിൽ ചിലരുടെയും, അദ്ധ്യാത്മികപ്രവർത്തകരിൽ ചിലരുടെയും, സംഗീതപരിശീലനം സിദ്ധിച്ചിരുന്ന ചില സഭാംഗങ്ങളുടെയും മറ്റും താല്പര്യം കൊണ്ടും, ഭരണസമിതികളുടെ ഒത്താശ കൊണ്ടും, ഒക്കെയായിരുന്നു. ഏകീകൃതമോ കേന്ദ്രീകൃതമോ ആയിട്ടല്ലായിരുന്നു അവയുടെ തുടക്കം. ഗായകസംഘങ്ങൾ വ്യാപകമായിത്തീർന്നപ്പോഴാണ് തത്സംബന്ധമായ ആലോചനകളും തീരുമാനങ്ങളും സഭതലത്തിൽ നടന്നതും കേന്ദ്രീകൃതമായ ചില ചട്ടങ്ങളും നിർദ്ദേശങ്ങളും സംഘടനാസംവിധാനങ്ങളും പരിശീലനപദ്ധതികളും സുന്നഹദോസിന്റെ നിശ്ചയാടിസ്ഥാനത്തിൽ നിലവിൽ വന്നതും. ഇതൊന്നും അറിയാത്തപോലെയാണ് രാജാവിനെക്കാൾ വലിയ രാജഭക്തിയോടെ സുന്നഹദോസ് നിശ്ചയങ്ങൾക്കെതിരായി, ഗായകസംഘങ്ങളുടെ പ്രവർത്തനം അനാവശ്യമെന്ന മട്ടിൽ, ചില പണ്ഡിതമ്മന്യരുടെ വിമർശനങ്ങൾ സഭാമുഖപത്രത്തിൽപോലും പ്രത്യക്ഷപ്പെട്ടത്.

ഗായകസംഘങ്ങൾ രൂപംകൊണ്ട കാലത്തെ പള്ളികളിലെ ആരാധനയുടെ അവസ്ഥ ഏതാണ്ടിപ്രകാരമായിരുന്നു: വൈദികനും പ്രധാന ശുശ്രൂഷകനും അധികഭാഗങ്ങളും സുറിയാനിയിൽ ചൊല്ലും. ചിലർ അർത്ഥമറിയാതെ അതേറ്റു പാടും. അപൂർവ്വമായിരുന്ന അച്ചടിച്ച കുർബ്ബാനക്രമത്തിലുള്ള മല

## കുറിപ്പ്

ജോസ് കുര്യൻ പുളിയേരിൽ

# ഞങ്ങൾ തൻ കർത്താവേ...

ഓർത്തഡോക്സ് ആരാധനയിലെ സവിശേഷത സകല മാനവ രാശിയ്ക്കുവേണ്ടിയുള്ള അർത്ഥനകളാണ് ഓർത്തഡോക്സ് ആരാധന സ്വാർത്ഥതയുടെ കലർപ്പില്ലാത്തതാണ്. ലോകരക്ഷകനായ യേശു തമ്പുരാനാൽ സ്ഥാപിതമായ വി.കുർബാനയുടെ ഒരുക്ക ശുശ്രൂഷയെന്ന തൂയോബയിലെ പ്രാർത്ഥനകളുടെ സാരാംശം, മുഴുവൻ മാനവരാശിയുടെയും രക്ഷയെ പ്രതിയുള്ളതാണ്. കർത്താവ് പഠിപ്പിച്ച കർത്തൃ പ്രാർത്ഥന (Lord's Prayer) യിൽ ദൈവത്തെ 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്ന് അഭിസംബോധന ചെയ്ത് പ്രാർത്ഥിപ്പാനാണല്ലോ പഠിപ്പിച്ചിരിക്കുന്നത്. ജാതി മത വർണ്ണത്തിന്റെയോ ദേശീയതയുടെയോ അതിർ വരമ്പുകൾ കൂടാതെ ഒന്നായി കണ്ട് പ്രാർത്ഥിക്കണമെന്ന ഏക ലക്ഷ്യമാണ് 'ഞങ്ങളുടെ' എന്ന വാക്ക് കൊണ്ട് ഉദ്ദേശിക്കുന്നത്. ഓർത്തഡോക്സ് ആരാധനാകളിലെ എല്ലാ അപേക്ഷകളിലും ബഹുവചനമാണ് ഉപയോഗിച്ചിരിക്കുന്നത്.

ഓർത്തഡോക്സ് പൊതു പ്രാർത്ഥനകളിൽ വ്യക്തിഗത പ്രാർത്ഥനകൾ നിഷിദ്ധമാണ്. വലിയ നോമ്പിലെ പ്രാർത്ഥനകളിൽ ചിലതെങ്കിലും ഏക വചനം ( ഞാൻ, എന്റെ എന്ന് തുടങ്ങി) കാണാറുണ്ട്. ഒരു പക്ഷേ മൂല ഭാഷയിൽ നിന്നും തർജമ ചെയ്തപ്പോൾ വന്ന പിശകായിരിക്കാം. താപസ്സന്മാരും സന്ന്യാസികളും പോലും ബഹുവചനത്തിൽ പ്രാർത്ഥിക്കണമെന്നാണ് പ. പിതാക്കന്മാരുടെ പഠിപ്പിക്കൽ.

ഇതുപോലെ തന്നെ വാങ്ങിപ്പോയ വിശ്വാസികളെയും പുരോഹിതന്മാരെയും മഹാപുരോഹിതന്മാരെയും ഓർത്ത് പ്രത്യേകം പ്രത്യേകം ധൂപ പ്രാർത്ഥന നടത്തുമ്പോൾ ബഹുവചനം തന്നെയാണ് വിനിയോഗിക്കേണ്ടത്. ഒരു സന്യാസി വിശ്വാസി ഈ ലോകത്തിൽ നിന്നും വേർപെട്ട ഉടനേ നടത്തുന്ന പ്രാർത്ഥനകളിൽ പോലും നേരത്തേ വാങ്ങിപ്പോയവർക്കും കൂടി പ്രാർത്ഥിക്കുന്ന ശ്രേഷ്ഠമായ പാരമ്പര്യം നാമായി നഷ്ടപ്പെടുത്തരുത്. ആചാര്യന്മാരുടെയും ശ്രേഷ്ഠാചാര്യന്മാരുടെയും ഓർമ്മ നടത്തുമ്പോൾ 'ഭംഗ്യാ ദൈവസുതാ നിന്നെ ശുശ്രൂഷിച്ചൊരു വൈദികരെ' എന്നതിന് പകരമായി 'വൈദികനെ' എന്ന് ആലപിക്കാറുണ്ട്. അത് പോലെ 'ആചാര്യേശാ മിശിഹാ കൂദാകർപ്പിച്ചോ രാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം' എന്നതിന് പകരമായി 'ഈ ആചാര്യന്നേകുക പുണ്യം നാഥാ സ്തോത്ര'മെന്ന് വൈദികരും അൽമായരും ചൊല്ലുന്നുമുണ്ട് ഓർത്തഡോക്സ് വിശ്വാസത്തിൽ വാങ്ങിപ്പോയ അയ്മേനിയായാലും, വൈദികനായാലും, മേൽപ്പട്ടക്കാരനായാലും ഒറ്റ വ്യക്തിയ്ക്ക് മാത്രമായി പ്രാർത്ഥിക്കുന്ന രീതിയില്ല. ■

 15-ാം പേജിൽ നിന്നു തുടർച്ച

യാളഗദ്യമോ പദ്യമോ ജനങ്ങളിൽ കുറേ പ്പേർ തത്സമയത്തുതന്നെ ചൊല്ലും. ഗീതഭാഗങ്ങൾ വൈദികനോ ശുശ്രൂഷ കനോ തുടങ്ങിക്കൊടുക്കുന്നത് കുറെ ജനങ്ങൾ തങ്ങൾക്കു ബോധിച്ച സ്വര ത്തിലും ശബ്ദത്തിലും ഏറ്റുപാടും. അവയ്ക്കൊരു താളമോ ക്രമമോ ഇല്ലാ യിരുന്നു. തുടങ്ങുന്നതും അവസാനി പ്പിക്കുന്നതും ഓരോരുത്തരുടെ ഇഷ്ട ത്തിനായിരുന്നു. പ്രതിവാക്യങ്ങൾ ചൊല്ലുന്നതും ഇപ്രകാരം തന്നെ. സങ്കീർത്തനഭാഗങ്ങളും മറ്റു ഗദ്യഭാഗ ങ്ങളും പ്രതിവാക്യങ്ങളും ഒരു ഏകീ കരണവും സ്വരൈക്യവും കൂടാതെ പെരുവെള്ളത്തിന്റെ ഇരച്ചിൽ പോലെ അവ്യക്തമായ ഒരു ബഹളരൂപത്തിലാ യിരുന്നു. ജനങ്ങളിൽ വലിയ പങ്കും വായ് തുറക്കാതെ പിന്നിൽ കൈകെട്ടി നിസംഗതയോടെ നിന്നിരുന്ന. (ഇന്നും നമ്മുടെ നമസ്കാരങ്ങളും ശുശ്രൂഷ കളും നടക്കുന്നത് പലപ്പോഴും പലയി ടത്തും മേല്പറഞ്ഞ തരത്തിൽ തന്നെ യാണ്. അതൊരു കുഴപ്പമുള്ള സംഗ തിയായി തോന്നാത്തത് ശീലിച്ചുപോന്ന തിന്റെ പരിചയം കൊണ്ട് അതിന്റെ അപാകത ബോദ്ധ്യമില്ലാത്തതിനാലാ ണ്.) ശുശ്രൂഷകരെയോ ജനങ്ങളെയോ ഏകോപിപ്പിച്ച് ആരാധന ഭംഗിയാക്കാ നുള്ള സംഘടിതശ്രമമൊന്നും കാര്യ മായി അന്ന് നടന്നിരുന്നില്ല. ഓരോ പള്ളിയിലും ആരാധനയിൽ സ്ഥിര മായും സജീവമായും പങ്കെടുക്കുന്നവ രുടെ ജന്മനായുള്ള കഴിവും വൈദിക രുടെയും ശുശ്രൂഷകരുടെയും പരിശീ ലനത്തിന്റെ സ്വാഭാവികമേന്മയും മൂലം ചിലയിടങ്ങളിൽ കാര്യങ്ങൾ ഒരുവിധം ഒപ്പിച്ചുപോയിരുന്നു.

### ഗായകസംഘങ്ങളുടെ ആവിർഭാവം

ഗായകസംഘങ്ങളുടെ ആവിർഭാവം ആരാധനാകാര്യങ്ങളിൽ ഗുണകരമായ ചില മാറ്റങ്ങൾക്ക് കാരണമായി. ആരാ ധനയിൽ ഒരക്ഷരമെങ്കിലും മുമ്പിലോ പുറകിലോ ഉച്ചത്തിൽ ശ്രുതി ഭംഗത്തോടെ ചൊല്ലി സാന്നിദ്ധ്യമറിയി ച്ചിരുന്നവരുടെ അപസ്വരം തിരിച്ചറിയ പ്പെടാൻ തുടങ്ങി. ഗായകസംഘത്തോടു ചേർന്ന് ഗീതവും പ്രതിവാക്യങ്ങളും ശ്രുതിലയത്തോടെ ചൊല്ലുന്നതിന് ഒരു മഹിമയുണ്ടെന്ന ബോധം പതിയെപ്പ തിയെ ഉണ്ടായിവന്നു. ഗായകസംഘം ഇല്ലായിരുന്ന പള്ളികളിലും തുടർപ്രതി കരണമെന്നപോലെ മെല്ലെമെല്ലെ ആരാ ധനയിൽ ഗുണകരമായ ഒരു പരി വർത്തനമുണ്ടായി.

ഇന്നും ഗായകസംഘങ്ങളെയും സംഗീതോപകരണങ്ങളെയും പഴിക്കു ന്നവർ, തങ്ങൾക്ക് സംഗീതപരിശീല നമുള്ളവരുടെ ശ്രുതിയോടും താള ത്തോടും ലയത്തോടും യോജിച്ചുപോ കുവാനാകുമോ എന്ന് വിനയപൂർവ്വം സ്വയപരിശോധന നടത്തണം. ഉപക രണത്തിന്റെ ശ്രുതിയോടു ചേർന്നു ചൊല്ലുന്നതിന് ഒരല്പം മനസ്സു വച്ച് പരിശീലിക്കേണ്ടതുണ്ട്. ഗീതങ്ങൾക്ക് ഒരു താളമുണ്ടെന്ന് മനസ്സിലാക്കി ആ താളത്തിലേക്ക് ലയിപ്പിച്ചാണ് പാടേണ്ട തെന്ന അവബോധമുണ്ടാകണം. കൂടെ പാടുന്നവരുടെ സ്വരത്തോട് യോജി പ്പിച്ചല്ലാതെ (തന്റേത് മുഴപ്പിച്ചു) പാട രുതെന്ന ധാരണ വരണം. ഈ കഴി വുകൾ ജന്മനാ സ്വാഭാവികമായി ലഭി ക്കുന്നതല്ലെന്നും, അല്പം പരിശീലനം കൊണ്ട് നേടാവുന്നതാണെന്നും ഉള്ള തിരിച്ചറിവാണ് ആദ്യമുണ്ടാകേണ്ടത്.

മേല്പട്ടക്കാരുടെയും പട്ടക്കാരു ടെയും ശുശ്രൂഷകരുടെയും നേതൃത്വ ത്തിൽ (ഗായകസംഘത്തിന്റെ ഇടപെ ടലില്ലാതെ നടക്കുന്ന) വി. കുർബ്ബാന കൾ, വിവാഹശുശ്രൂഷകൾ, സംസ്കാ രശുശ്രൂഷകൾ, പട്ടംകൊടുക്കൽ, പള്ളി കൂദാശ പോലുള്ള ചടങ്ങുകൾ ഒക്കെ പലപ്പോഴും എത്ര അരോചകമാണെ ന്നത് നിരീക്ഷിച്ചാലറിയാം. പ്രധാന കാർമ്മികന്റെ ചൊല്ലലുമായി ശ്രുതി യിലോ ഉച്ചതയിലോ പൊരുത്തപ്പെ ടാതെ പാടുന്നവരും, വായിക്കുന്നവരും, തങ്ങളുടെ ശബ്ദം ഏറ്റം ഉച്ചത്തിൽ കേൾപ്പിക്കണമെന്ന വാശിയിൽ (മൈ ക്രോഫോൺ വായോടു ചേർത്ത്) അല റുന്നവരും, ഗീതങ്ങൾ തുടങ്ങിക്കൊടു ക്കുന്നവരുടെ ശ്രുതിയോടു ചേരാതെ തോന്നിയ മട്ട് (അവ)താളത്തിലും ലയ(രാഹിത്യ)ത്തിലും പാടി ഒപ്പിക്കു ന്നവരും, എന്തിനേറെ, എത്ര പേർ പങ്കെടുക്കുന്നുവോ അത്രയും വ്യത്യ സ്തമായ ഒച്ചപ്പാടാണ് കേൾക്കാനാവു ക. ആരാധനയിൽ ഉടനീളം ഒരേ പോലെ നിലനിർത്തേണ്ട ലയവും ശ്രുതിയും പരിഗണിക്കാതെ, ഓരോരുത്തരും തങ്ങളുടെ ഊഴം വരു മ്പോൾ വ്യത്യസ്തമായ ഒരോ രീതികളാ ണ് അവലംബിക്കുന്നത്. അസഹനീ യവും അശാസ്ത്രീയവുമാണ് അത്തരം പ്രകടനങ്ങളെന്ന് അവർ സ്വയം മനസ്സി ലാക്കുന്നതേയില്ല. അത്തരം ശുശ്രൂഷ കൾ ഒന്നു റെക്കോഡ് ചെയ്ത് പിന്നീട് ശാന്തമായിരുന്നു കേട്ടു നോക്കിയാൽ ഇപ്പറഞ്ഞതു സത്യമെന്ന് അങ്ങനെ ചെയ്യുന്നവർക്കു മാത്രമല്ല ആർക്കും ബോദ്ധ്യമാവും. പാശ്ചാത്യർ പാടുന്ന 'ഫോർ പാർട്ട്സ്' സമ്പ്രദായത്തെ കവ ച്ചുവയ്ക്കുന്ന രീതിയിൽ, ഇവിടെ പങ്കെ ടുക്കുന്നവരുടെ എണ്ണമനുസരിച്ചുള്ള 'പാർട്ട്സ്' ആണ് കേൾക്കേണ്ടിവരുന്ന ത്. ഇതാണ് സജീവപങ്കാളിത്തമുള്ള ആരാധനയെന്ന് മിഥ്യാധാരണയോടെ അഭിമാനിക്കുന്നെങ്കിൽ, മൗനം വിദ്വാനു ഭൂഷണമെന്ന് സമാധാനിക്കയേ നിവൃ ത്തിയുള്ളു.

### വൈദികരുടെയും ശുശ്രൂഷകരുടെയും പരിശീലനം

വൈദികരുടെയും ശുശ്രൂ ഷകരുടെയും പരിശീലനരംഗങ്ങളുടെ ശോച്യാവസ്ഥയാണ് ഇത്തരം ആരാ ധന വെളിപ്പെടുത്തുന്നത്. സുറിയാനി സഭയുടെ ആരാധനയിൽ മുക്കാൽ പങ്കും ഗീതങ്ങളും ചൊല്ലലുമാണ്. അതിന് അപരിത്യാജ്യമായ സംഗീത ബോധവും പരിശീലനവും മോശമായ ഒരു കാര്യമല്ല. ജന്മനാ എല്ലാവർക്കും ലഭിക്കുന്ന ഒരു കഴിവല്ലത്. അതിന്റെ സാങ്കേതികത പഠിച്ച് പ്രയോഗിക്കേണ്ട താണ്. പ്രസംഗപരിശീലനത്തിന് എടു ക്കുകയും കൊടുക്കുകയും ചെയ്യുന്ന പ്രാധാന്യത്തിന്റെ നാലൊന്നു പോലും സംഗീതപരിശീലനത്തിന് ഉണ്ടാകുന്നി ല്ല. 'പ്രാക്ടീസ് പ്രീച്ചിങ്' പോലെ 'പ്രാക്ടീസ് സിങ്ങിങ്' നടക്കുന്നുണ്ടോ? അതുകൊണ്ടുണ്ടാകുന്ന അപാകതകൾ വൈദികരോടും മറ്റും വിവരമുള്ളവർ വെളിപ്പെടുത്തുവാൻ തയ്യാറാകുന്നി ല്ലെന്നു കരുതി, തങ്ങളുടെ രീതികൾ കുറ്റമറ്റതെന്ന മിഥ്യാഭിമാനം ആരും പുലർത്തേണ്ടതില്ല. കുറവുകൾ ചൂണ്ടി ക്കാണിക്കുന്നതു സ്വീകരിക്കുവാൻ മന സ്സുള്ളവർക്കേ അത്തരം അഭിപ്രായ ങ്ങൾ ലഭ്യമാവാനിടയുള്ളൂ.

ഗായകസംഘങ്ങളുടെ ഏകീകര ണവും പരിശീലനപരിപാടികളും സംബന്ധിച്ച ചർച്ചകൾ പഴയ സെമി നാരിയിൽ അര നൂറ്റാണ്ടു മുമ്പ് നട ക്കുമ്പോൾ, സെമിനാരിയിലെ പരിശീ ലനപദ്ധതിയിൽ ശാസ്ത്രീയസംഗീതാ ഭ്യസനവും കൂടി വേണ്ടതാണെന്ന് ചൂണ്ടിക്കാണിക്കപ്പെട്ടിരുന്നു. ഇന്നത് തത്ത്വത്തിൽ നടക്കുന്നതായി തോന്നി പ്പിക്കുന്നെങ്കിലും പഠിതാക്കൾ അത് ഗൗരവമായി എടുത്തിട്ടുള്ളതായി അനു ഭവപ്പെടുന്നില്ല. ശ്രുതിഭംഗം വരുത്തു ന്നവരും അക്ഷരശുദ്ധിയില്ലാത്തവരും അടിസ്ഥാനസംഗീതബോധം ആർജ്ജി

ക്കാത്തവരും ഇപ്പോഴും പരിശീലനകാലാവധി കഴിച്ചുകൂട്ടി പുറത്തുവരുന്നുണ്ട്. തക്സാകളിലും ക്രമങ്ങളിലുമുള്ള അച്ചുപിഴകൾ പോലും തിരിച്ചറിയാനാകാതെ, അതേ സമയം അനാവശ്യമായി സ്വയം തിരുത്തലുകൾ വരുത്തി, ചൊല്ലി തിളങ്ങുന്നവർ, തങ്ങൾ കുഞ്ഞുങ്ങളായിരിക്കുമ്പോൾ കേട്ടു മനഃപാഠമാക്കിയ അബദ്ധങ്ങളാണ് വിളമ്പുന്നതെന്ന് അറിയുന്നില്ല. നയമാൻ പന പോലെ 'തളർത്തിടുമേ' എന്നും ഉയരേകി എന്നും, ഉയർത്തെഴുന്നേറ്റു എന്നും, ശിശ്രൂഷ എന്നും മറ്റും അബോധമായി ചൊല്ലിക്കേൾക്കുന്നത് ഇതുമൂലമാണ്. ശരിയായ പാഠം ഇത്തരക്കാർ തിരിച്ചറിയുന്നില്ല. ഉയരവും ഉയിരും തിരിച്ചറിയുന്നില്ല. അക്ഷരപ്പിഴകളും മറ്റു കുഴപ്പങ്ങളും തിരുത്തിയ പുതിയ പുസ്തകങ്ങൾ, വർഷങ്ങൾക്കു മുമ്പു കൈവശമാക്കിയവയുമായി താരതമ്യം ചെയ്യുവാനും, തെറ്റുകൾ തിരുത്തപ്പെട്ടത് തിരിച്ചറിയുവാനും ഇക്കൂട്ടർ മിനക്കെടുന്നില്ല.

ഗായകസംഘാംഗങ്ങൾ ഗാനാലാപനത്തിൽ കുറച്ചൊക്കെ പരിശീലനമുള്ളവരാണ്. ആരാധനാസമൂഹം അവരോടൊത്തുപോകുന്നത് ആരാധനയെ സംപുഷ്ടമാക്കുകയേ ഉള്ളൂ. പരിശീലിച്ചവരും പരിശീലനമില്ലാത്തവരും ഒത്തുചേരുമ്പോൾ അപസ്വരം ഉറപ്പ്. പരിശീലനമില്ലാത്തവർക്ക് അത് തിരിച്ചറിയാനാവില്ലെന്നത് കേവലയാഥാർത്ഥ്യമാണ്. അഭ്യസനമുള്ളവരുടെ വൈദഗ്ദ്ധ്യം തിരിച്ചറിഞ്ഞ് അഭ്യസനത്തിലൂടെ കഴിവു വളർത്തേണ്ടതിനു പകരം അഭ്യസനത്തെ ആരും അവഹേളനവിഷയമാക്കേണ്ടതില്ല.

### ശ്രുതി താള ലയങ്ങൾ

ഗായകസംഘത്തിന്റെ പോരായ്മകൾ അവരും വൈദികരും ശുശ്രൂഷകരും ഒത്തുചേർന്ന് ചർച്ച ചെയ്ത് ഒരുമിച്ചു പരിശീലിച്ച് പരിഹരിക്കേണ്ടതാണ്. ജനങ്ങൾക്കും ഗാനാലാപനത്തിന്റെ അടിസ്ഥാനനിയമങ്ങളും രീതികളും ബോദ്ധ്യമാക്കി കൊടുക്കേണ്ടതാണ്. ഇങ്ങനെ സംഗീതോപകരണത്തിന്റെ സഹായത്തോടെ ശ്രുതി താള ലയങ്ങൾ സമ്മേളിപ്പിക്കുവാൻ പരിശീലിപ്പിക്കപ്പെടുന്ന ആരാധനാസമൂഹത്തിന്റെ ആരാധനയ്ക്ക് സംഗീതോപകരണങ്ങൾ നിർബന്ധമില്ല. ഉള്ളതുകൊണ്ട് ദോഷവുമില്ല; ആരാധന ഭംഗിയാകും. ഗായകസംഘം അനാവശ്യമെന്ന് മുറവിളി കൂട്ടി അതിനെ ഒഴിവാക്കുന്നതുകൊണ്ട് തന്നിഷ്ടവും താന്തോന്നിത്തവും വളരാനുള്ള വഴിയാണ് തെളിയുന്നതെങ്കിൽ, ആരാധന ഭക്തിസംവർദ്ധകമാകയല്ല, അലങ്കോലമാകയാവും ഫലം.

ഗായകസംഘത്തിന്റെ പെരുമാറ്റത്തിലും നടത്തിപ്പിലും അനുചിതമായവയുണ്ടെങ്കിൽ വൈദികർക്ക് നിഷ്പ്രയാസം അവ പരിഹരിക്കാനാകും. പരസ്പരം ആശയവിനിമയം ചെയ്ത് കുറവുകൾ പരിഹരിച്ച് ഒന്നായി പോവുകയാണ് വേണ്ടത്. കാർമ്മികരും ശുശ്രൂഷകരും ജനങ്ങളും സംഗീതാത്മകമായ ആരാധനയുടെ സാങ്കേതികത ബോധപൂർവം ആർജ്ജിക്കുവാനുള്ള പരിശീലനപ്രക്രിയയ്ക്കാണ് പ്രാധാന്യം നല്കേണ്ടത്. തീർച്ചയായും അതിനു നേതൃത്വം നൽകുവാൻ പരിശീലനം നേടിയ ഗായകസംഘത്തിനാവും.

പ്രധാന കാർമ്മികനാണല്ലോ ആരാധനയുടെ ശ്രുതിയും താളവും നിശ്ചയിക്കുന്നത്. മറ്റുള്ളവർക്കു ചേർന്നു പോകുവാനുതകുന്ന ഒരു ശ്രുതിയും വേഗതയും പ്രാരംഭകനാണ് തീരുമാനിക്കേണ്ടത്. ഇവിടെ സംഗീതോപകരണത്തോടു യോജിച്ചു പോകുവാനായാൽ വളരെ നല്ലത്. അതിനുള്ള പ്രാഥമിക പരിജ്ഞാനം കാർമ്മികരും നേതൃത്വം കൊടുക്കുന്നവരും ആർജ്ജിക്കേണ്ടതുണ്ട്. ഏതു പ്രഗത്ഭസംഗീതജ്ഞനും ശ്രുതിയുപകരണമായ തംബുരു ഉപയോഗിക്കുന്നത് ശ്രുതിഭംഗത്തിനുള്ള സാദ്ധ്യത വളരെയുള്ളതിനാൽ അത് ഒഴിവാക്കുവാനാണ്; ആഡംബരത്തിനല്ല. സംഗീതപ്രധാനമായ ആരാധനാപാരമ്പര്യമുള്ള സഭയിൽ സംഗീതോപകരണങ്ങളോ സംഗീതപരിശീലനമോ, പരിശീലനം സിദ്ധിച്ചിട്ടുള്ളവരുടെ നേതൃത്വമോ, അനാവശ്യവും അനഭിലഷണീയവും അപ്രസക്തവും അല്ല; അനിവാര്യമായ കാര്യമാണെന്നാണ് വിനീതമായി ഇവിടെ സൂചിപ്പിക്കുന്നത്. പോയ തലമുറ ചുരുക്കമായെങ്കിലും വയലിൻ പോലുള്ള ഉപകരണങ്ങൾ ആരാധനയിൽ അപൂർവ്വമായെങ്കിലും ഉപയോഗിച്ചതായി രേഖ കണ്ടിട്ടുണ്ട്. സംഗീതോപകരണങ്ങൾ ത്യജിക്കയും സംഗീതപരിജ്ഞാനം അഗണ്യമാക്കുകയും ചെയ്തതുകൊണ്ടാണ് 'മാപ്പിളയ്ക്കെന്തു സംഗീതം' എന്നു പറഞ്ഞ് നാം അവഹേളിക്കപ്പെടുവാനിടയാകുന്നത്. ■

Cover Story

**കോരസൺ വർഗീസ്**
(സഭാമാനേജിംഗ് കമ്മറ്റി അംഗം)

# വത്തിക്കാൻ സന്ദർശനം

പൗരസ്ത്യ കാതോലിക്കായും, റോമൻ മാർപാപ്പായും കൂടിക്കാണുന്നതിന് ചരിത്രപരമായ സാംഗത്യം ഉണ്ട്. പൗരാണിക അപ്പോസ്തോലിക പിൻതുടർച്ചയും പാരമ്പര്യവും സ്വയ ശീർഷകത്വമുള്ള രണ്ടു ക്രൈസ്തവ സഭാ തലവന്മാർ തമ്മിൽ വലിപ്പച്ചെറുപ്പമോ കാനോനിക അതിർവരമ്പുകളോ കൂടാതെ ക്രിസ്തുവിൽ ഒന്നാണെന്ന ദിവ്യസന്ദേശം നൽകുവാൻ കഴിയുന്ന അത്യപൂർവ്വ സന്ദർഭങ്ങളിൽ ഒന്നായി വേണം ഇതിനെ വിലയിരുത്തുവാൻ.

ക്രിസ്തുവിന്റെ സുവിശേഷ കിരണങ്ങൾ റോമിൽ പതിക്കുന്നതിനു മുമ്പുതന്നെ ഭാരതത്തിൽ ഉരുവായി എന്നതു ചരിത്രമാണ്. റോമൻ കൊളോണിയൽ ആധിപത്യം ലോകത്തിന്റെ വിവിധ കോണുകളിൽ ചിറകു വിരിച്ച് ഇറങ്ങിയപ്പോഴും ഭാരതത്തിലെ ക്രൈസ്തവർ നൂറ്റാണ്ടുകൾ നിലയുറപ്പിച്ചു. കൊളോണിയൽ വാണിജ്യ തന്ത്രങ്ങളിൽ വിശ്വാസ വിതരണവും അടിസ്ഥാന നിലനിൽപ്പിന്റെ ആധാരമായി എന്നത് റോമൻ സഭയുടെ പശ്ചാത്തലമാണ്. 15-ാം നൂറ്റാണ്ടുവരെ ഭാരതത്തിൽ നിലനിന്ന ശീതളിമ നഷ്ടപ്പെട്ടു തുടങ്ങിയത് തെക്കേ ഇന്ത്യയിൽ പോർത്തുഗീസ് കപ്പലുകൾ വന്നു തുടങ്ങിയതു മുതലാണ്. ഒരേ അപ്പത്തിന്റെ അവകാശികൾ എന്ന നിലയിൽ സൗഹൃദത്തിൽ ആരംഭിച്ച പൗരസ്ത്യ സുറിയാനി സമൂഹവും പാശ്ചാത്യ കത്തോലിക്ക സമൂഹവും ആധിപത്യത്തിന്റെയും തിരസ്ക്കരണത്തിന്റെയും തീവ്രവിചാരണകൾക്ക് വിധേയമായി 1653 ലെ കൂനൻ കുരിശു സത്യപ്രതിജ്ഞയോടെ വിടപറഞ്ഞു. സീറോ, റീത്ത് തുടങ്ങിയ സ്വതന്ത്ര അവകാശങ്ങൾ നൽകി ഭാരതീയ സഭയെ റോമൻ കുടക്കീഴിൽ തുടരാൻ പ്രേരിപ്പിച്ചപ്പോഴും ഭാരതീയതയിൽ ഉറച്ചുനിന്ന് സെ. തോമസ് പാരമ്പര്യം കാത്തുസൂക്ഷിച്ചതാണ് മലങ്കര ഓർത്തഡോക്സ് സഭ.

ഒരു ആഗോളസഭ എന്ന നിലയിൽ കത്തോലിക്ക സഭ വിശാല സംസ്കാരത്തിന്റെ അത്യത്ഭുതകരമായ വൻ മേളനമാണ്. വൈവിധ്യങ്ങൾ നിലനിൽക്കുമ്പോൾ തന്നെ വ്യത്യസ്ഥ ചിന്തകൾ, സംസ്ക്കാരങ്ങൾ, ജാതികൾ, ഭാഷകൾ, വർണ്ണങ്ങൾ ഒന്നായി സമന്വയിപ്പിച്ച് ഒരു വിശ്വാസ കുടക്കീഴിൽ അധികാര ശ്രേണിയിൽ ബന്ധിപ്പിക്കാനാകുന്നതു വിസ്മയചനീയമാണ്. നൂറ്റാണ്ടുകൾ വിദേശ ആധിപത്യത്തിൽ കീഴടങ്ങാതെ, വർണ്ണ-വർഗ്ഗ വേർതിരിവിൽ ചിതറാതെ, പുരോഗമന-നവീകരണ ശ്രമങ്ങളിൽ പതറാതെ, അധികാര മാത്സര്യങ്ങളിൽ തകരാതെ, തള്ളേണ്ടതിനെ തള്ളിയും കൊള്ളേണ്ടതിനെ കൊണ്ടും നിന്നു എന്നതാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ ശ്രേഷ്ഠത.



1964 മുതൽ ഇരു സഭാ തലവന്മാരും നേരിൽ കാണു കയും പരസ്പരം സ്വീകരിക്കുകയും ചെയ്തിട്ടുണ്ട്. ഇരു സഭകൾ തമ്മിൽ ഉഭയകക്ഷിബന്ധങ്ങളും നിരന്തര സംഭാഷണങ്ങളും തുടർന്നു പോകുന്നുമുണ്ട്. 2013 സെപ്റ്റം. 5-ന് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായും പ. ഫ്രാൻസിസ് പോപ്പും തമ്മിൽ ഊഷ്മളമായി ബന്ധം പുതുക്കാനായത് അനിവാര്യമായിരുന്ന ഒരു ചരിത്ര വഴിത്തിരിവായി വിലയിരുത്തേണ്ടതാണ്. ലോകം ഇന്ന് പുതിയ വെല്ലുവിളികളെ നേരിടുമ്പോൾ ക്രിസ്തുസുവിശേഷത്തിന് ഒരു പ്രത്യയശാസ്ത്രത്തിന്റെ ലേബലിലല്ല, മറിച്ച് ആധുനിക ചിന്തകളെയും പുനർവായനകളെയും സമന്വയിപ്പിച്ചും, സമരസപ്പെട്ടും, ലോകത്തിന് പുതിയ ഒരു ദർശനം നൽകാനാകുമെന്നും ശാശ്വത സമാധാനം നൽകാനാകുമെന്നും, പാശ്ചാത്യ ലോകത്തും പൗരസ്ത്യ ലോകത്തും മാറ്റങ്ങളുടെ ശംഖൊലി മുഴക്കാൻ ഇരു പിതാക്കന്മാർക്കും കഴിയും, ചുമതലകൾ ഏറ്റെടുത്തിട്ട് മാസങ്ങളെ ആയുള്ളു എങ്കിലും സ്വന്തം സഭ തന്നെ പ. ഫ്രാൻസിസ് പോപ്പിനെ, ഉറ്റു നോക്കുകയാണ്. ചേരിയിലെ ആർച്ച് ബിഷപ്പിന് തെക്കേ അമേരിക്കയിലെ ഇല്ലായ്മയുടേയും, ചൂഷണത്തിന്റെയും ചൂടു നന്നായി അറിയാം. സഭ എന്നും ദരിദ്രരോടും ചൂഷണ വിധേയരോടും, പാപികളോടും ഒപ്പമായിരിക്കണം പ്രവൃത്തിക്കേണ്ടത്. വിവേചനങ്ങളോടും സാമൂഹിക അനീതിയോടും സഭ കൂടുതൽ ആത്മാർത്ഥതയോടെ പ്രതികരിക്കേണ്ടിയിരിക്കുന്നു.

പുരോഹിതന്മാർ അവരുടെ സർവ്വജ്ഞഭാവം വെടിഞ്ഞ് തങ്ങളുടെ ആളുകളെ നന്നായി കരുതുന്നവരാകണം. തങ്ങൾ എല്ലാവരേക്കാളും മേന്മയുള്ളവരും വിശ്വസ്തരുമാണെന്ന വരേണ്യ നിലപാട് അപകടകരമായ അവസ്ഥയാണ് ഉളവാക്കുന്നത്. അതുപോലെ തന്നെയുള്ള കുറ്റകരമായ അനുധാവനമാണ് വിശ്വാസികളിൽ നിന്നും ഉണ്ടാവുന്ന സ്വഭാവ വിശേഷം അവർ പുരോഹിതന്മാരെ വളരെ ഉന്നത നിലയിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. സഭയുടെ ലൗകീക ലക്ഷ്യങ്ങൾ വെടിഞ്ഞ് ജനങ്ങളിലേക്ക് ഇറങ്ങിച്ചെല്ലണം. ഇന്നലെ വരെയുള്ള ശീലങ്ങൾ വെടിഞ്ഞ് പുതുക്കം പ്രാപിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. സുസ്മേര വദനനായി, ആക്ഷോഭനായി ലോകം കേൾക്കുമാറ് ഉച്ചത്തിൽ പ. പോപ്പ് സംസാരിക്കുമ്പോൾ ലോകം നിശ്ശബ്ദമായി കാതോർക്കയാണ്.

പൈതൃകമായി കിട്ടിയ സ്ഥലത്ത് ഭവനങ്ങൾ പണിത് ഭവനരഹിതരെ കൊണ്ടു താമസിപ്പിച്ച പുതിയ പാരമ്പര്യമാണ് മലങ്കരസഭയുടെ പ. കാതോലിക്കാ ബാവ തുടക്കമിട്ടത്. ഗോത്രസംസ്കാരത്തിന്റെ ഒടുങ്ങാത്ത പോരാട്ടങ്ങളിലും വ്യവഹാരങ്ങളിലും അഭിരമിച്ചിരുന്ന ഒരു സമൂഹത്തെ നേർ ദിശയിൽ നയിക്കുക എന്ന ശ്രമകരമായ ദൗത്യമാണ് പ. കാതോലിക്കാ ബാവ ഏറ്റെടുത്തിരിക്കുന്നത്. മൗനത്തിലും ധ്യാനത്തിലും ദൈവീക ഊർജ്ജം സ്വീകരിച്ചുകൊണ്ട് നിഷ്കളങ്കമായി മന്ദഹസ്സിക്കുകയും ചടുലമായി ചിന്തിക്കുകയും ചെയ്യുന്ന മാർ തോമാശ്ലീഹായുടെ പിൻഗാമി സമാനതകളില്ലാത്ത വ്യക്തിത്വമാണ്. ജീവിക്കുന്ന സമൂഹത്തിലും ലോകത്തിന്റെ ഏതു കോണിലും സംഭവിച്ചു കൊണ്ടിരിക്കുന്ന ചലനങ്ങൾ വീക്ഷിക്കുകയും തന്റേതായ അഭിപ്രായം രേഖപ്പെടുത്തുകയും ചെയ്യുന്നതിൽ അദ്ദേഹം അതീവ ശ്രദ്ധ ചെലുത്താറുണ്ട്. എന്തിനോടും എങ്ങനെയും ഒത്തുപോകുന്ന രീതി വിട്ടു മാനുഷീകതയിൽ ചുവടു വെച്ച്, സത്യത്തോടുള്ള തീവ്രമായ പ്രബോധനങ്ങളിലൂടെ വെളിച്ചം കാണുന്നുണ്ട്.

മലങ്കരയിൽ വർണ്ണത്തിന്റെ അടിസ്ഥാനത്തിൽ മഹാപുരോഹിത സ്ഥാനത്ത് അയോഗ്യത കൽപ്പിച്ചിരിക്കുന്ന നാളുകളും, വരേണ്യത കൽപ്പിച്ചു വിധേയം ഏറ്റുപറയേണ്ട കാലങ്ങളും വിസ്മൃതിയിലാക്കി പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാക്ക് ആയിട്ടുണ്ട്. മാർത്തോമ്മൻ പൈതൃകത്തിലുള്ള എല്ലാ വിശ്വാസികളേയും ഒരേ കുടക്കീഴിൽ അണിനിരത്തുകയാണ് തന്റെ സ്വപ്നമെന്നു അദ്ദേഹം പറയുന്നു.

പോസ്റ്റ് കൊളോണിയൻ സംസ്കാരത്തിൽ അമ്പരപ്പിക്കുന്ന ബഹുസ്വരത ഉൾക്കൊണ്ടുകൊണ്ട്, അധീശത്വത്തിന്റെയും വൈരുദ്ധ്യങ്ങളുടെയും കനൽ പാടുകൾ മായിച്ച് ഒരേ വിശ്വാസത്തിലും സുവിശേഷത്തിലും സമന്വയത്തിന്റെ പാലങ്ങൾ പണിയുവാൻ തമസ്സിന്റെ നീരാളിപ്പിടുത്തങ്ങൾ വിടുവിച്ച് ജ്യോതിസ്സിന്റെ നാളം ജ്വലിപ്പിക്കുവാൻ ഈ മഹാപുരോഹിതന്മാർക്ക് ആകട്ടെ എന്ന് ആഗ്രഹിക്കുന്നു. ■



# Orthodox Christian Youth Movement

## St. Thomas Orthodox Cathedral, Dubai

സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നു എന്നതിന്റെ പേരിൽ മാത്രം കഴിവുണ്ടായിട്ടും ഉന്നത വിദ്യാഭ്യാസത്തിൽ നിന്ന് പുറന്തള്ളപ്പെട്ടുപോകുന്ന നമ്മുടെ സഭാംഗങ്ങളായ കുട്ടികൾക്ക് തുടർന്ന് പഠിക്കുവാനുള്ള സാഹചര്യം സൃഷ്ടിക്കുന്നതിനായി ദുബായ് സെ. തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനം 2008 മുതൽ ആവിഷ്ക്കരിച്ചിട്ടുള്ള വിദ്യാഭ്യാസ സഹായ പദ്ധതിയാണ് എഡിഫൈ കെയർ. ഇതിലേക്ക് ഈ വർഷം അർഹതയുള്ള ഒരു കുട്ടിയെ കൂടി തെരഞ്ഞെടുക്കുവാൻ ആഗ്രഹിക്കുന്നു. എൻജിനീയറിംഗ് എൻട്രൻസിൽ മെറിറ്റ് മുഖേന ഉപരിപഠനത്തിനു യോഗ്യത നേടുന്ന ഒരു വിദ്യാർത്ഥി/വിദ്യാർത്ഥിനിക്കാണ് സാമ്പത്തിക സഹായം നൽകുന്നത്. തിരഞ്ഞെടുത്ത വിദ്യാർത്ഥിയുടെ ഉപരിപഠനത്തിനുവേണ്ട മുഴുവൻ ചെലവുകളും പ്രസ്ഥാനം വഹിക്കും. ഇതിനായി അപേക്ഷാ ഫോറം പൂരിപ്പിച്ച് ആവശ്യമായ ഡോക്യുമെന്റ്സ് ഉൾപ്പെടെ താഴെ പറയുന്ന വിലാസത്തിൽ സാധാരണ തപാലിൽ ഒക്ടോ. മുമ്പ് ലഭിക്കത്തവിധത്തിൽ അയച്ച് തരേണ്ടതാണ്.

**The Preisdent,**
**St. Thomas Othodox Cathedral Youth Movement**
**P.O. Box: 2563, Dubai, U.A.E.**

അപേക്ഷാ ഫോറം http://stthomasocymdubai.org/General Contents.aspx?ID=Edify
എന്ന ഇമെയിൽ മുഖേന ബന്ധപ്പെടുക.

സെ. തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിനുവേണ്ടി,

സെക്രട്ടറി

## 14th Death Anniversary
## 27-10-2013

17.8.1912



27.10.1999

# ALEYAMMA MATHEW

## VADAKKE VEEDU
## ERUVA, KAYAMKULAM

"നിന്റെ മഹത്വമുദിക്കും നാൾ
നില്ക്കണമിവൾ വലഭാഗത്തിൽ"

## CATHOLICATE & M.D. SCHOOLS

**(Corporate Management)**

**Devalokam, Kottayam-04**

Ph: 0481-2571485, www.cmdschool.org, fax:0481-257485

കാതോലിക്കേറ്റ് & എം.ഡി. സ്ക്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റിൽപെട്ട വിവിധ സ്ക്കൂളുകളിൽ 2013-2014 അദ്ധ്യയന വർഷത്തിൽ ഉണ്ടാകുവാൻ സാദ്ധ്യതയുള്ള താഴെപ്പറയുന്ന ഒഴിവുകളിലേക്ക് നിശ്ചിത യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽ നിന്നും നിർദ്ദിഷ്ഠ ഫാറത്തിലുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.

1. **H.S.S.T - Political Science, Chemistry, Maths, Physics, English**
2. **High School/Primary Teacher-Music, Sewing**
3. **Office Attendant (Qualification-Std. 10th Failed)**

നിർദ്ദിഷ്ഠ ഫാറം കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്ക്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റിന്റെ വെബ്സൈറ്റിൽ നിന്നും ലഭിക്കുന്നതും (www.cmdschools.org) പൂരിപ്പിച്ച ഫാറം ആവശ്യമായ സർട്ടിഫിക്കറ്റുകളുടെ പകർപ്പ്, എസ്.ബി.റ്റി. ദേവലോകം ശാഖയിൽ മാറാവുന്ന 300/- രൂപയുടെ ഡിമാന്റ് ഡ്രാഫ്റ്റ് എന്നിവ സഹിതം 2013 ഒക്ടോബർ 30-നു മുമ്പ് ഓഫീസിൽ ലഭിക്കേണ്ടതുമാണ്.

Sd/-
MANAGER

## പരുമല പെരുന്നാൾ നവം. 1, 2

# വിശുദ്ധ യോഗിയുടെ പരിമളം

■ **പി.എം. ജോൺ കോർഎപ്പിസ്ക്കോപ്പ, മഞ്ഞക്കാല**



**അ**നേകായിരങ്ങൾക്ക് സ്വർഗ്ഗീയ മദ്ധ്യസ്ഥനായ പരിശുദ്ധ പരുമല തിരുമേനിയുടെ 111-ാം ഓർമ്മ ഭക്ത്യാദരവോടെ പരുമലയിൽ ആഘോഷിക്കുന്നു. അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചിട്ട് അറുപത്തിയാറു വർഷം പിന്നിട്ടു. പരിശുദ്ധന്റെ കബറിടം സ്ഥിതി ചെയ്യുന്ന "പരുമല" ഇന്നൊരു തീർത്ഥാടന കേന്ദ്രവും ആയി.

സുറിയാനി ഭാഷാ പണ്ഡിതനും പ്രഭാഷനും, നവോത്ഥാന നായകനും സാമൂഹ്യ പരിഷ്കർത്താവുമാണ് പരുമലതിരുമേനി.

ആദിശങ്കരൻ മുതൽ ശ്രീനാരയണഗുരുവരെയുള്ളവരുടെ ജന്മനാട്ടിൽ സ്വന്തം ജീവിതം പൂർണ്ണമായും ആത്മനാഥന്റെ വിശുദ്ധിയും, സ്നേഹവും, ത്യാഗവും ആവോളം സമൂഹത്തിന് പകർന്നു നൽകുവാൻ കാലഘട്ടത്തിന്റെ സ്പന്ദനങ്ങൾ മനസ്സിലാക്കി അതനുസരിച്ച് സൃഷ്ടിപരമായി പ്രതികരിച്ച് ഒരു മാനവീക ദർശനത്തിന് ശക്തിപകരുവാൻ സാമൂഹ്യപരിഷ്കർത്താവായ പരുമല തിരുമേനിക്ക് കഴിഞ്ഞു. പിന്നോക്കെ വിഭാഗത്തിൽപ്പെട്ടവർക്ക് ജാതിയുടെയും വർണ്ണത്തിന്റെയും പേരിൽ വിദ്യാഭ്യാസം നിഷേധിച്ച കാലഘട്ടത്തിൽ അവരുടെ സമഗ്രമായ ഉന്നമനത്തിനായി വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് തുടക്കം കുറിച്ചു. കുന്നംകുളം, മുളന്തുരുത്തി, നിരണം, തുമ്പമൺ എന്നിവിടങ്ങളിലും 1902ൽ തിരുവല്ലയിലും പള്ളിയോട് ചേർന്ന് 'പള്ളിക്കൂടങ്ങൾ' സ്ഥാപിച്ചു. സഭയുടെ മാത്രമല്ല സമൂഹത്തിന്റെ ആശങ്കകളും, അസ്വസ്ഥതകളും ദുരീകരിക്കുവാനുള്ള പ്രാർത്ഥനയും അതോടൊപ്പം കഠിനാധ്വാനവും അനുസ്യൂതം തുടർന്നു. അസാധ്യമെന്ന് സമൂഹം കരുതിയിരുന്ന പലതും അദ്ദേഹത്തിന്റെ നേട്ടങ്ങളുടെ പട്ടികയിൽ പെട്ടു.

1947-ൽ യുഗപ്രഭാവനായ സന്ന്യാസിശ്രേഷ്ഠനെ മലങ്കര ഓർത്തഡോക്സ് സഭപരിശുദ്ധനായി പ്രഖ്യാപിച്ചു.

പ്രാർത്ഥനയെന്നത് ശൈശവത്തിലെ ഉത്സാഹവും, യൗവ്വനത്തിലെ ആശ്രയവും, വാർദ്ധക്യത്തിലെ സമാധാനവുമാണെന്ന് പഠിപ്പിച്ച ശ്രേഷ്ഠാചാര്യന്റെ ഹൃദയം യാമ പ്രാർത്ഥന, രഹസ്യ പ്രാർത്ഥന, നോമ്പ്, ജാഗരണം എന്നിവയിലൂടെ ദൈവത്തോടു ചേർന്നു നിന്നു. നന്മശുദ്ധികൊണ്ടും, അത്ഭുത സിദ്ധികൊണ്ടും ആരാധ്യനായി തീർന്ന യോഗിയെ സിലോണിൽ വച്ച് "കമാർഡർ ഓഫ് ദി ക്രൗൺ ഓഫ് ത്രോൺസ്" എന്ന ബഹുമതി നൽകി ആദരിച്ചു.

1895 ൽ വിശുദ്ധനാട്ടിലേക്ക് തീർത്ഥാടനം നടത്തിയ തിരുമേനി യാത്രയുടെ അനുഭവങ്ങൾ ലളിതവും, പ്രസന്നവുമായ ഭാഷയിൽ രചിച്ച 'ഊർശ്ലേം യാത്രാ വിവരണം' സാഹിത്യ ലോകത്തിന്റെ ശ്രദ്ധ പിടിച്ചുപറ്റി. മലയാളത്തിൽ അച്ചടിച്ച ആദ്യത്തെ ലക്ഷണയുക്ത യാത്രാ വിവരണമായി ഈ സഞ്ചാര സാഹിത്യ ഗ്രന്ഥം ഖ്യാതി നേടി.

സുകുമാർ അഴിക്കോട് പരുമല തിരുമേനിയെ 'പരിമള തിരുമേനി' എന്ന് പ്രകീർത്തിച്ചു. തകഴി ശിവശങ്കരപിള്ള ഈ വിശുദ്ധനെ "ജനഹൃദയങ്ങളിൽ സ്ഥാനം പിടിച്ച പ്രിയങ്കരനായ സിദ്ധൻ" എന്ന് വാഴ്ത്തി. അതുപോലെ അദ്ദേഹത്തെ അടുത്തറിഞ്ഞ കണ്ടത്തിൽ വർഗീസ് മാപ്പിളയും, ഒ.എം. ചെറിയാൻ, ചിത്രമെഴുത്ത് കെ. എം. വർഗീസ് തുടങ്ങിയവരുടെ ഹൃദയത്തിലും ചിന്തയിലും പരുമല തിരുമേനി 'വിശുദ്ധ യോഗിയായി' സ്ഥിര പ്രതിഷ്ഠ നേടി. വിശ്വാസ സ്ഥിരതയും, സഭാ വിജ്ഞാനീയവും ആത്മിക ദർശനവും കാര്യക്ഷമതയും ശിക്ഷണബോധവുമെല്ലാമെല്ലാമുള്ള ഒരു തലമുറയെ രൂപപ്പെടുത്തുകയെന്ന ഉദ്ദേശത്തോടെയാണ് 'പഠിത്തവീടുകൾ' അദ്ദേഹം സ്ഥാപിച്ചത്.

സ്വന്തം ശരീരവും മനസ്സും ഭോഗവിഷയങ്ങളിൽ ഏർപ്പെടാതെ ചിന്നഭിന്നമാകാതെ അവയെ സമൂർത്തവും, ഏകാഗ്രവുമാക്കി ദൈവത്തിനും മനുഷ്യനും ലഭ്യമാക്കുവാനുള്ള 'താപം' ഉല്പാദിപ്പിക്കുവാനുള്ള യത്നമാണ് തപസ് കൊണ്ട് വിവക്ഷിക്കുന്നത്. സന്യാസത്തിന്റെ പൊരുൾ തേടിയ തീർത്ഥാടകനായ ഈ തപോനിധിയുടെ കബറിടം സ്ഥിതി ചെയ്യുന്ന പരുമല പുണ്യഭൂമിയിൽ അനേകായിരങ്ങൾ വന്നണയുന്നു. പെരുന്നാൾ ദിവസം മാത്രമല്ല-എല്ലാ ദിവസങ്ങളിലും ഈ പുണ്യഭൂമിയിൽ ഭക്തർ ദിവ്യമായ ആത്മീയാനുഭൂതിയിൽ എത്തുന്നു.

പരുമല-അനേകർക്ക് ആശ്വാസം പകരുന്ന അഭയസ്ഥാനമായി. ഈ ദിവ്യാത്മാവിന്റെ 'വിശുദ്ധിയുടെ പരിമളം' ലോകമെങ്ങും വ്യാപിച്ചു. അലൗകികവും അവാച്യവുമായ ദിവ്യപ്രഭയിൽ ആകൃഷ്ടരായി അനേകായിരങ്ങൾ കബറിങ്കലെത്തി ആശ്വാസം നേടി സംതൃപ്തരായി മടങ്ങുന്നു. ■

അനുസ്മരണം

ഫാ. എം. ജെ. മാത്യു,
(ഭദ്രാസന സെക്രട്ടറി, കൽക്കട്ട)

# മിഷൻ രംഗത്തെ കർമ്മയോഗി

## സ്തേഫാനോസ് മാർ തേവോദോസ്യോസ്

"കുറച്ചു ശബ്ദം കൂടുതൽ അദ്ധ്വാനം" എന്ന മഹാത്മജിയുടെ ജീവിതശൈലിയും ആദർശനവും ജീവിതത്തിൽ മാതൃകയാക്കിയ ശ്രേഷ്ഠാചാര്യനായിരുന്നു മാർ തേവോദോസ്യോസ്. 1924 ഒക്ടോ. 2-ാം തീയതി കോട്ടയം ജില്ലയിലെ പാത്താമുട്ടം കയ്യാലേത്ത് കുടുംബത്തിൽ ജനിച്ച് ജീവിതത്തിന്റെ ഓരോ പടവുകളും പിന്നീട് പൗരോഹിത്യപദവിയിലെത്തിയ കെ. കെ. പുന്നൂസച്ചൻ 1952 ഏപ്രിൽ 1-ാം തീയതി ഉത്തരഭാരതത്തിലെ ഓർത്തഡോക്സ് സഭയുടെ




ആത്മിക കാര്യനിർവഹണത്തിനായി ഒരു നിയോഗമെന്നതുപോലെ ജബൽപൂരിലെത്തി, 'ഉത്തരേന്ത്യൻ മിഷൻ' എന്ന ആശയത്തിന് വിത്ത് പാകി. ഒരുവൻ ക്രിസ്തുവിലായാലാൽ പുതിയ സൃഷ്ടിയാകണം. മിഷന്റെ മൗലികമായ ലക്ഷ്യം രൂപാന്തരം അഥവാ പരിവർത്തനം ആണ്; ക്രിസ്തു വിഭാവനം ചെയ്ത യഥാർത്ഥ മിഷൻ (ലൂക്കോ. 8:18,19) അധഃസ്ഥിതരും അസംഘടിതരുമായ ജനത്തിന്റെ സർവോന്മുഖമായ ഉന്നതി ലക്ഷ്യമാക്കിയുള്ള സേവനമാണ്-"മാനവസേവ മാധവ സേവ"യെന്ന് ഈ മിഷൻ മുഖാന്തിരം ലോകത്തിന് വെളിപ്പെടുത്തി.

മഹാത്മാഗാന്ധിയുടെ ദർശനം ഉൾകൊണ്ട് ഇൻഡ്യയുടെ ആത്മാവിനെ ഈ പുണ്യപിതാവ് ഗ്രാമങ്ങളിൽ ദർശിച്ചു. ഭാരതത്തിലെ ഗ്രാമങ്ങളിൽ വസിക്കുന്ന പാവപ്പെട്ട ജനങ്ങൾക്ക് അവരുടെ ബന്ധനങ്ങളിൽ നിന്ന് മോചനം ലഭിച്ചാലേ ഭാരതത്തിന്റെ സമഗ്രമായ വികസനം സാക്ഷാത്ക്കരിക്കുവാൻ കഴിയൂ എന്ന് അദ്ദേഹം വിശ്വസിച്ചു. അതിനുവേണ്ടി വിദ്യാഭ്യാസം, ആരോഗ്യം, ശുചിത്വം മനുഷ്യനെപ്പോലെ ജീവിക്കാനുള്ള ഒത്താശകളും ചെയ്തു കൊടുക്കുവാനുള്ള കർമ്മ പദ്ധതികൾക്ക് രൂപം നൽകി (സ്കൂളുകൾ, പാലവാടികൾ, ഡിസ്പെൻസറികൾ, ബോധവൽക്കരണ ക്ലാസ്സുകൾ). അതോടൊപ്പം പ്രവർത്തന തീഷ്ണതയുള്ള അനേകരെ കണ്ടെത്തി പ്രോൽസാഹിപ്പിക്കുകയും സഭയുടെയും മിഷൻ പ്രവർത്തനങ്ങളെ മുഖ്യധാരയിൽ എത്തിക്കുവാൻ കഴിഞ്ഞതും അദ്ദേഹത്തിന്റെ നേതൃത്വപാടവമാണ്. മഹാത്മജിയുടെ ഈ വാക്കുകൾ തിരുമേനിയുടെ ജീവിതത്തിലും അന്വർത്ഥമാക്കിയിരുന്നു. ഏതു പ്രതിസന്ധിയിലും സമചിത്തതയോട് കാര്യങ്ങൾ മനസ്സിലാക്കി പരിഹാരങ്ങൾ നിർദ്ദേശിക്കുന്ന രീതി അവലംബിച്ചിരുന്നു. ആരംഭത്തിലെ ഒന്നുമില്ലായ്മയുടെ അവസ്ഥയിൽ നിന്ന് അനേകം പ്രസ്ഥാനങ്ങളും, സ്ഥാപനങ്ങളും ഉള്ള ഒരു വലിയ ഭദ്രാസനമായി കൽക്കട്ടയെ മാറ്റിയെടുത്തതിന്റെ പിന്നിൽ തിരുമേനിയുടെ നിശബ്ദവും നിസ്വാർത്ഥസേവനവും ഒന്നുമാത്രമാണ്.

തിരുമേനിയുടെ ഈ ആദർശങ്ങളും പ്രവർത്തനശൈലിയും കൽക്കട്ടാ ഭദ്രാസനത്തെ മറ്റു ഭദ്രാസനങ്ങളിൽ നിന്ന് വ്യത്യസ്തമാക്കുന്നു. ഇന്ന് സെന്റ് തോമസ് മിഷനും കൽക്കട്ടാ ഭദ്രാസനവും ഒരു നാണയത്തിന്റെ രണ്ടു വശങ്ങളാണ്. അതുകൊണ്ട് ഇതിനെ മിഷൻ കേന്ദ്രീകൃത ഭദ്രാസനം എന്ന് വിശേഷിപ്പിച്ചിരുന്നു.

അദ്ദേഹത്തിന്റെ 6-ാം ചരമ വാർഷികത്തിൽ പ്രാർത്ഥനയും മദ്ധ്യസ്ഥതയും അപേക്ഷിക്കുന്നു.

■

## ഉൾക്കാഴ്ച അനിവാര്യം

**പാത്താമുട്ടം:** ഉൾക്കാഴ്ചയും ദർശനവും പ്രേഷിത ദൗത്യത്തിന് അത്യാവശ്യമാണെന്നും സ്തേഫാനോസ് മാർ തേവോദോസിയോസ് ഭാരതത്തിന്റെ പ്രേക്ഷിത ദൗത്യത്തിന് ദിശാബോധം നൽകിയ മെത്രാപ്പോലീത്താ ആയിരുന്നു എന്നും പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. സ്ലീബാപള്ളിയിലെ സ്തേഫാനോസ് മാർ തേവോദോസിയോസ് മെമ്മോറിയൽ മിഷൻ സെന്റർ കൂദാശ ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. ഡോ. ജോസഫ് മാർ ദിവന്നാസിയോസ് സഹകാർമ്മികത്വം വഹിച്ചു.

## ഗായകസംഘങ്ങളുടെ പരിശീലനം

ശ്രുതിയുടെ ഔദ്യോഗിക വെബ്സൈറ്റായ www.sruti music.org സന്ദർശിച്ച് ഇടവക ഗായകസംഘങ്ങൾ, പ്രൈവറ്റ് ഗായകസംഘങ്ങൾ, ഗായകസംഘാംഗങ്ങൾ എന്നീ മൂന്നു വിഭാഗങ്ങളിലേക്ക് ഓൺലൈൻ രജിസ്ട്രേഷൻ മുഖേന അപേക്ഷിക്കാവുന്നതാണ്. ഓൺലൈൻ രജിസ്ട്രേഷൻ നടത്തിയശേഷം ഫോം പ്രിന്റ് എടുത്ത് ഇടവക വികാരിയുടെ ശുപാർശ, രജിസ്ട്രേഷൻ ഫീസ് എന്നിവ സഹിതം ഒക്ടോബർ 31-നു മുമ്പായി ഡയറക്ടർ, ശ്രുതി, ഓർത്തഡോക്സ് സെമിനാരി, ചുങ്കം, കോട്ടയം എന്ന വിലാസത്തിൽ അയച്ചുകൊടുക്കണം.

ഓൺലൈൻ രജിസ്ട്രേഷൻ, ഗായക സംഘാംഗങ്ങളുടെ പരിശീലനം എന്നിവ സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾക്ക്: ശ്രുതി ഡയറക്ടർ ഫാ. ഡോ. എം. പി. ജോർജ്ജ്, കോ-ഓർഡിനേറ്റർ ഫാ. സാം തങ്കച്ചൻ കൊല്ലമല (9745809220).



# MR. INDIA



**പനിചികിത്സയിലെ പിഴവുമൂലം രണ്ടാം വയസ്സിൽ കാലുകൾക്ക് വൈകല്യം ബാധിച്ചവൻ, 12 വയസുവരെ അമ്മയുടെ ഒക്കത്തിരുന്നും ബാക്കി സമയം മുട്ടിലിഴഞ്ഞും ജീവിതത്തിന്റെ ആദ്യ പാഠങ്ങൾ... ഭാഗ്യ സ്മരണാർഹനായ അഭി. ദീയസ്ക്കോറോസ് തിരുമേനിയാൽ സ്ഥാപിതമായ ഹോളിട്രിനിറ്റി വികലാംഗ ബാലഭവനിൽ ഭിന്നശേഷിയുള്ളവരെ (differently abled) കണ്ട് സതീർത്ഥ്യ ദുഃഖം അകറ്റിയവൻ, ക്രച്ചസിലും ജെയ്പൂർ കാലിപ്പറുകളിലും വേദനയോടും, മടിയോടും നടന്നു ശീലിച്ചവൻ ഒടുവിൽ...**

## കാലുകൾ തളർന്നിട്ടും

# ഒരു അപാര ചുവടു വയ്പ്പ്

...ചില നിശ്ചയദാർഢ്യങ്ങൾക്കും പ്രവർത്തനങ്ങൾക്കും, കഠിന പരിശീലനങ്ങൾക്കുമൊടുവിൽ ശരീര വൈകല്യമുള്ളവരുടെ അന്താരാഷ്ട്ര മത്സരത്തിൽ പങ്കെടുത്തു വിജയിച്ചു. ഒന്നല്ല, മൂന്നു തവണ (2009, 2011, 2013) മിസ്റ്റർ ഇന്ത്യ എന്ന ബഹുമതിയോടെ കൊല്ലം ജില്ലയിലെ പട്ടാഴി വടക്കേക്കരയിൽ രാജേഷ് ജോൺ. സംസ്ഥാന തലത്തിൽ മിസ്റ്റർ കേരളയായി നാലു തവണയും (2009, 10, 11, 12).

എം.സി. ജോൺ, ഓമന ജോൺ ദമ്പതികളുടെ ഏഴുമക്കളിൽ ഇളയവനായിപ്പിറന്ന തന്റെ പരിമിതിയിൽ എല്ലാവർക്കും ദുഃഖമുണ്ടായിരുന്നു. ഉപ്പാപ്പന്റെ (പിതൃസഹോദരൻ) വീടുപണിക്കു വന്ന മാർത്താണ്ഡം സ്വദേശിയായ മേശിരിപ്പയ്യനുമായുണ്ടായ സൗഹൃദമാണ് ജീവിതത്തിന്റെ ഗതി മാറ്റിയത്. ജിം പഠിതാവായ അദ്ദേഹം പറഞ്ഞതും ചെയ്തു കാണിച്ചതുമായ ശരീര പ്രകടനങ്ങൾ കണ്ട് കൊച്ചു പയ്യന്റെ മനസ്സിലും ചില്ലറ ആഗ്രഹങ്ങൾ മുളച്ചു.

ഏറ്റവും അസഹനീയമായി തോന്നിയിരുന്ന നാട്ടുകാരുടെ സഹതാപത്തിൽ നിന്നും രക്ഷപെട്ടുകൊണ്ട് ജിം ക്ലാസ്സുകളിൽ പരിശീലനം തുടങ്ങി. അഞ്ചടിക്കാരന്റെ മനക്കരുത്തിനും, ബലഹീന കാലുകൾക്കും (ഇടതു കാലിനു വൈകല്യം, വലതു കാലിന് വണ്ണക്കുറവ്) മുന്നിൽ നിയതി തലകുനിച്ചു. ആദ്യം തിരുവല്ലയിൽ നടന്ന ജില്ലാതല മത്സരത്തിലേക്ക്... അടിവസ്ത്രം മാത്രം ധരിച്ചു നില്ക്കാൻ ലജ്ജ തോന്നി എങ്കിലും മിസ്റ്റർ പത്തനംതിട്ട എന്ന പദവി ഒരലങ്കാരമായി ശിരസിലേറിയപ്പോൾ അഭിമാനം തോന്നിയെന്ന് രാജേഷ്. പത്തനംതിട്ട ഡിസ്ട്രിക്ട് ബോഡി ബിൽഡേഴ്സ് അസോസിയേഷൻ ഭാരവാഹി അരുൺ കുമാർ, തൃശൂർ പോലീസ് ക്യാമ്പ് ട്രെയ്നർ അരുൺ രാജ് എന്നിവരുടെ കർശന പരിശീലനത്തിൽ സംസ്ഥാനത്തും, രാജ്യത്തിനകത്തും മികവു കാട്ടി.

ആരോഗ്യം മെച്ചപ്പെടും എന്നതാണ് ഒന്നാമത്തെ ഗുണം. രാജേഷ് പറയുന്നു... ദുശ്ശീലങ്ങളായ സിഗററ്റും മറ്റു മയക്കുമരുന്നുകളും ഇവയെ പൂർണ്ണമായും ചെറുക്കാനാകും പിന്നെ... ബോഡി കണ്ട് നാട്ടുകാരുടെ ബഹുമാനവും കിട്ടും.. കുസൃതി ചിരിയോടെ പറയുന്നു...

കൃത്യമായ ഭക്ഷണരീതി സൂക്ഷിക്കുന്നു. രാജേഷ്. രാവിലെ ആവികയറ്റിയ പച്ചക്കറികൾ. മത്സരസമയങ്ങളിൽ ദിവസവും 20 മുട്ടയും രണ്ട് കിലോ ചിക്കനും വരെ... സലാഡ്, പച്ചക്കറി, ചപ്പാത്തി തുടങ്ങി മറ്റു മെനുവും . ചോറും എണ്ണയും മധുരവും ഒഴിവാക്കും ഫ്രൂട്സും ജൂസും കൂടുതൽ ഉൾപ്പെടുത്തും മത്സരത്തിന് തൊട്ടു മുമ്പുള്ള നാലു ദിനങ്ങൾ വെള്ളം കുടിക്കില്ല.

തെരഞ്ഞെടുക്കപ്പെടുന്ന 60 പേരിൽ നിന്നാണ് പത്ത് പേരെ സ്റ്റേജിൽ കയറ്റുന്നത്. അതിൽ അഞ്ചു പേർ മാറ്റപ്പെടും. ഭാരത്തിന്റെ അടിസ്ഥാനത്തിൽ തുടർന്ന് നാല് വിഭാഗങ്ങളിലായി വീണ്ടും മത്സരം അതിന്റെ ഒന്നാം സ്ഥാനക്കാർ തമ്മിൽ വീണ്ടും മത്സരം. വേദിയിൽ ഏഴ് പോസുകൾ ചെയ്യണം അതിലൊന്ന് മസിൽ പോസും. താൻ 150 കിലോ വരെ ഉയർത്തിയിട്ടുണ്ടെന്നും രാജേഷ്.

രാജേഷിന്റെ ഈ നേട്ടങ്ങൾ ഉൾക്കൊണ്ട സ്റ്റോറി ദേശീയ ദിനപ്പത്രങ്ങൾ ഉൾപ്പെടെ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഇപ്പോൾ പത്തനംതിട്ട ഫിറ്റ്നസ്സ് ക്ലബ് അസോസിയേഷൻ ജില്ലാ സെക്രട്ടറി. അടൂർ-കടമ്പനാട് ഭദ്രാസനത്തിലെ ഏനാത്ത് സെന്റ് കുറിയാക്കോസ് ഇടവകാംഗം.

കാല് വയ്യാത്തവന് കാല് വയ്യാത്ത പെണ്ണെന്ന സ്ഥിരം പല്ലവി പരിഹാസമായി കേട്ടിരുന്നത്രെ; ചെവി കേൾത്താവന് പൊട്ടിപ്പെണ്ണ് എന്നതുപോലെ. ആദ്യമൊക്കെ ബുദ്ധിമുട്ടി ജിമ്മിനു പോകുമ്പോഴും ഈ പരിഹാസം ഉണ്ടായിരുന്നു; ഇവന് ഇതിന്റെ വല്ല കാര്യവുമുണ്ടോ എന്ന്.... ഇതിൽ ഇന്ന് കഥമാറി ഇരുണ്ട മുറിയിലെ പഴികൾക്കു നടുവിൽ നിന്നും സ്വന്തമായൊരു ജിം സെന്ററിലേക്ക് രാജേഷ് വളർന്നിരിക്കുന്നു എണ്ണമറ്റ ശിഷ്യരുടെ ആദരവുകളും നാട്ടുകാരുടെ ബഹുമാനങ്ങളും ഒപ്പം ബൈക്കിൽ കാല് എത്താത്തതിനാൽ സന്തത സഹചാരിയായി തന്നെ കൊണ്ടു നടക്കുന്ന പട്ടാഴി ക്ഷേത്ര സെക്രട്ടറിയായ ദിനേഷ് കുമാറിന്റെ സ്നേഹവും. സാമ്പത്തികം അനുവദിക്കാത്തിനാൽ അന്തർദേശീയ മത്സരത്തിൽ പങ്കെടുക്കാനാവില്ലല്ലോ എന്ന ദുഃഖം മാത്രം ബാക്കി. ഇത് ഒരു ബലഹീനന്റെ അപാരമായ കാൽ വെയ്പല്ലെങ്കിൽ മറ്റെന്താണ്?

രാജേഷിന്റെ ഫോൺ നമ്പർ: 9446112620

*- ഫാ. മുകളിൽ*

## വലിയ ബാവാ
## പരിശുദ്ധ ബസ്സേലിയോസ് ദിദിമോസ് പ്രഥമന്
# പിറന്നാൾ ആശംസകൾ



**94-ാം പിറന്നാൾ, ഒക്ടോബർ 29**

പ്രാർത്ഥനാപൂർവ്വം

## താബോർ പ്രസ്ഥാനങ്ങൾ

മൗണ്ട് താബോർ ദയറാ, പത്തനാപുരം
മൗണ്ട് താബോർ ട്രെയിനിംഗ് കോളജ്, പത്തനാപുരം
മൗണ്ട് താബോർ M.Ed. കോളജ് പത്തനാപുരം
മൗണ്ട് താബോർ മിഷൻ ഹോസ്പിറ്റൽ & സ്ക്കൂൾ ഓഫ് നേഴ്സിംഗ്, മാത്തൂർ, തിരുച്ചിറപ്പള്ളി
മൗണ്ട് താബോർ എൽ.പി.എസ്.
മൗണ്ട് താബോർ ഹയർ സെക്കണ്ടറി സ്ക്കൂൾ

സെന്റ് സ്റ്റീഫൻസ് കോളജ്
സെന്റ് സ്റ്റീഫൻസ് ഹയർ സെക്കണ്ടറി സ്ക്കൂൾ
കാതോലിക്കേറ്റ് ഹയർ സെക്കണ്ടറി സ്ക്കൂൾ, പോത്തുകൽ
പൊന്നയ്യ ഹയർ സെക്കണ്ടറി സ്ക്കൂൾ, തിരുച്ചിറപ്പള്ളി,
MTDM H.S. മാലൂർ, പത്തനാപുരം
MTDM H.S. തോർനാട്, കോറോം,
സെന്റ് തോമസ് L.P.S. അമയന്നൂർ, കോട്ടയം etc...

## താബോറിലെ...

ശേഷം 13-ാം പേജിൽ

ലായി പതിനാല് മെത്രാന്മാരെയും തിരഞ്ഞെടുത്തു. മലങ്കര അസ്സോസിയേഷൻ തെരഞ്ഞെടുത്ത ഈ പതിനാലു പേർക്ക് മെത്രാൻസ്ഥാനം നൽകാനുള്ള ഭാഗ്യവും പരിശുദ്ധ പിതാവിന് ലഭിച്ചു. 2009 ഏപ്രിൽ 3-ന് വിശുദ്ധ മൂറോൻ കൂദാശ ചെയ്തു. പള്ളി ഇടവകപ്പൊതുയോഗങ്ങളിൽ വനിതകൾക്ക് അംഗത്വം നൽകിയതും പരിശുദ്ധ ദിദിമോസ് ബാവായുടെ ഭരണകാലത്താണ്. മലങ്കര അസ്സോസിയേഷനിൽ വരണാധികാരിയായി രണ്ടു തവണ ഒരു വനിതയെ നിയമിച്ചതും ദിദിമോസ് ബാവായാണ്.

കൂദാശകളുടെ അനുഷ്ഠാനം മുതൽ വൈദികരുടെ അച്ചടക്കം വരെയുള്ള കാര്യത്തിൽ നവീനമായ കാഴ്ചപ്പാടോടെ ദിദിമോസ് ബാവാ പ്രവർത്തിച്ചു. മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഏറ്റശേഷം ദിദിമോസ് പ്രഥമൻ കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ 2006 ഒക്ടോബർ 12-ന് പരുമലയിൽ വിളിച്ചുകൂട്ടിയ മലങ്കര അസ്സോസിയേഷനിൽ വച്ചാണ് കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്താ പൗലോസ് മാർ മിലിത്തിയോസിനെ നിയുക്ത കാതോലിക്കാ ആയി തിരഞ്ഞെടുത്തത്. നിയുക്ത കാതോലിക്കായുടെ തിരഞ്ഞെടുപ്പ് കോടതി മുഖേന തടസ്സപ്പെടുത്താൻ ശ്രമം ഉണ്ടായിരുന്നെങ്കിലും ഇതു സംബന്ധിച്ച് അനുകൂലമായ സാഹചര്യം ഉണ്ടായത് പ. ബാവായുടെ പ്രാർത്ഥനയുടെ ശക്തികൊണ്ടു തന്നെയായിരുന്നു.

പുതിയൊരു നേതൃനിരയെ അവതരിപ്പിച്ചുകൊണ്ടായിരുന്നു ദിദിമോസ് ബാവായുടെ ഭരണകാലം അരങ്ങേറിയത്. സഭയുടെ വളർച്ചയുടെ സൂചനയായി എടുത്തു പറയാനുള്ള ഒരു കാര്യം ഭദ്രാസനങ്ങളുടെ വളർച്ചയാണ്. മലങ്കരസഭയ്ക്ക് ഇപ്പോൾ മുപ്പത്തൊന്നു ഭദ്രാസനങ്ങളാണ് ഉള്ളത്. ഏറ്റവും കൂടുതൽ അംഗങ്ങളുള്ള പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ അദ്ധ്യക്ഷനായിരിക്കാനുള്ള മഹാഭാഗ്യവും ദിദിമോസ് ബാവായ്ക്കു ലഭിച്ചു.

മലങ്കരസഭയുടെ സമഗ്ര വളർച്ചയ്ക്ക് നിസ്തുല സംഭാവന നൽകിയ അതുല്യ വ്യക്തിത്വമാണ് പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ. ആ ആത്മിക കരങ്ങളിൽ മലങ്കരസഭയുടെ തീർത്ഥാടനം അചഞ്ചലമായി മുന്നോട്ടു നീങ്ങി. ആ തീർത്ഥാടന പാതയിൽ വിശുദ്ധി പകർന്നത് പ. ദിദിമോസ് ബാവായുടെ പ്രാർത്ഥനയും ത്യാഗവുമാണ്. ■

### പെണ്മ

ഡോ. യാക്കോബ് മാർ ഐറേനിയോസ്

# മാതൃത്വം

ഹിന്ദുദിനപത്രം, കഴിഞ്ഞ ഓണത്തിന് (15 സെപ്റ്റം. 2013) 'കാണംവിറ്റും' എന്ന പേരിൽ സാറാ ജോസഫിന്റെ ലേഖനം നൽകിയിട്ടുണ്ട്. 'പെണ്ണോണം' എന്ന പംക്തിയിലാണ്. 'ഓണം വന്നാലും ജീവിത ഭാരം പേറാൻ പാവം പെണ്ണുങ്ങൾ എന്നതാണ്' സന്ദേശം.

അതിന്റെ പ്രാരംഭം ശ്രദ്ധേയമാണ്. "ഓണമൊക്കെ എവിടെവരെയായി ലീലേ"? അയൽക്കാരി പറഞ്ഞു. "എന്തൂട്ട് ഓണം, അല്ലെങ്കിലേ മൂക്ക് പിഴിഞ്ഞാ മുന്നാഴിയാ; ഇവിടിത്തെ പണ്ടാറക്കാറക്കാലന്. ഓണായാ പിന്നെ പറയും വേണ്ട. പടികടക്കുമ്പത്തൊടങ്ങും തെറിവിളി. പിന്നെ തല്ലും വഴക്കും."

തൃശൂർ ഭാഷയിലാണ് സാറാ ജോസഫ് കഥ പറയുന്ന്. തുടർന്ന് എഴുതി:

"കഴിഞ്ഞ കൊല്ലം രണ്ടോണത്തിന്റന്ന് ചെകിട്ടിലൊരിടി കിട്ടീട്ട് ചോരചീറ്റി. ഇപ്പോ ചെവി കേക്കില്ല. തലവേദനീം. ഓണോം വേണ്ട. പെരുനാളും വേണ്ട. സൈര്യമുണ്ടായാൽ മതിയാർന്നു. വിശേഷ ദിവസം സന്തോഷിക്കാനൊന്നും ഇനിക്ക് വിധീല്ല."



ലീലയുടെ ജീവിത കഥയിലൂടെ സാറാ ജോസഫ് മലയാളികളുടെ 'ഓണാഘോഷം മദ്യത്തിൽ മുങ്ങുന്നു' എന്നും 'പെണ്ണുങ്ങളും കുഞ്ഞുങ്ങളും കണ്ണീരിൽ വീർപ്പുമുട്ടുന്നുവെന്നും' വ്യക്തമാക്കുന്നു. നമ്മുടെ ആഘോഷങ്ങൾ കണ്ണീരിൽ താഴുകയാണ്. യാതൊരു കാരണത്താലും കുടുംബങ്ങൾ നശിക്കുവൻ ഇടയാകരുത്. മാതൃത്വം കുടുംബങ്ങളിൽ മാനിക്കപ്പെടണം.

ആംഗല ഭാഷയിൽ 'മോം' എന്നത് അമ്മയെ സൂചിപ്പിക്കുന്നു. മലങ്കര സഭയിൽ 'മോംസ്' അമ്മമാരുടെ സംഘടനയാണ്. വീട് വീടായി തീരുമ്പോഴേ, നാട് നാടായി തീരൂ. മഹാബലിയെ ചവിട്ടി താഴ്ത്തിയ സ്ഥലത്ത് ഒരു അമ്മ സാന്നിധ്യം കാണുന്നില്ല. ഒരു അമ്മ അവിടെ ഉണ്ടായിരുന്നെങ്കിൽ ചവിട്ടിത്താഴ്ത്തൽ ഉണ്ടാകില്ല എന്ന് കരുതുന്നു.

മോംസ്-മാതൃത്വം-ആചരിക്കപ്പെടണം. മാതൃത്വം അംഗീകരിക്കപ്പെടണം. മാതൃത്വത്തിന് വാർദ്ധക്യമില്ല. ജഢാനരകൾ ബാധിക്കുകയില്ല. മാതൃത്വം എന്നു പച്ച പിടിച്ചു നിൽക്കും. 'മാതൃത്വം' 'എന്നും' പച്ചപ്പായി നിലനിൽക്കും. സദൃശ്യ വാക്യങ്ങളിൽ ഭാവികാലം ഓർത്തു പുഞ്ചിരിക്കുന്ന സ്ത്രീയെ ചിത്രീകരിക്കുന്നു. (31:25). ഭാവി കാലം ഓർത്ത് പുഞ്ചിരിക്കുന്ന മാതൃത്വം ശക്തിപ്പെടണം.

ഭവനങ്ങളിൽ സ്ത്രീകൾ ശക്തരാകണം. ഭർത്താക്കന്മാരേ, ആൺപിള്ളാരേ നേരെ നിർത്താൻ കഴിയണം. പുരുഷന്മാരേ നടത്തുവാൻ സ്ത്രീകൾക്ക് സാധിക്കും. മാതൃത്വം അത് ഉദാത്തമാണ്. കുടുംബങ്ങൾ നശിക്കുവാൻ ഇടയാകരുത്.

എല്ലാവരും സെറ്റുസാരി ഉടുത്ത് യൂണിഫോമിലാണ് വന്നിരിക്കുന്നത്. യൂണിഫോം വസ്ത്രത്തിലല്ല ഉണ്ടാകേണ്ടത് തീരുമാനങ്ങളിലാണ്. 'അമ്മ' നല്ല തീരുമാനങ്ങളുടെ പ്രതിനിധിയാകണം. പ്രാർത്ഥന, കുമ്പിടീൽ, മൗനം, അതിഥേയത്വം, നേതൃത്വം എന്നിവയ്ക്ക് എല്ലാം മാതൃക അമ്മയാണ്. അമ്മയുടെ ഉദാത്ത മാതൃകയാണ് പിൻതുടരേണ്ടത്.

സഭ മാതൃത്വത്തെ വന്ദിക്കുന്നു. മാതൃത്വത്തിന്റെ മുമ്പിൽ എല്ലാവരും കുനിയണം. ഏതു നേതൃത്വവും മാതൃത്വത്തിന്റെ പിന്നിലാണ്. നല്ല നേതൃത്വഗുണമുള്ള മക്കളെ വളർത്തി എടുക്കുവൻ മാതൃമതികൾ പ്രത്യേകം ശ്രദ്ധിക്കണം.

*(ഓമല്ലൂരിൽ നടന്ന മർത്തമറിയം സമാജം രാജ്യാന്തര സമ്മേളനത്തിൽ നടത്തിയ പ്രഭാഷണം. 18-9-2013)*

-അഡ്വ. ജെയ്സി കരിങ്ങാട്ടിൽ.

പെണ്മ

ഡോ. ജാൻസി ജെയിംസ്

# സ്ത്രീ നന്മയുടെ പര്യായം

സ്ത്രീകളുടെ ശക്തീകരണം വ്യാപിപ്പിക്കുവാൻ സഭകൾക്കു കഴിയും. ഇത് കാലഘട്ടത്തിന്റെ ആവശ്യമാണ്. എപ്പോഴും നന്മ ചെയ്യുന്നതാണ് സ്ത്രീത്വം. അതാണ് പെണ്മയിലെ നന്മ. സ്ത്രീകൾ ആന്തരിക ശക്തി ഉൾക്കൊള്ളണം. നമ്മുടെ പൂർവ്വിക അമ്മമാർ, സഹോദരിമാർ, നന്മയുടെ പ്രതീകമായിരുന്നു. പെണ്മയുടെ നന്മയാണത്. പുതിയ കാലഘട്ടത്തിൽ 'പെണ്മയുടെ നന്മ' നിരവധി വെല്ലുവിളികൾ അഭിമുഖീകരിക്കേണ്ടി വരുന്നു. അവ സങ്കീർണ്ണമായ പ്രതിസന്ധികളാണ്. ഇവിടെ നന്മയെ പുതുക്കി എടുക്കേണ്ടിയിരിക്കുന്നു.

സ്ത്രീ വിമോചനത്തെക്കാൾ നന്മ അർഹിക്കുന്നത് ശക്തീകരണമാണ്. പാശ്ചാത്യ ലോകത്ത് വിമോചനത്തിന് പ്രാധാന്യം നൽകുമ്പോൾ ഇന്ത്യയിൽ ശക്തീകരണത്തിന് പ്രാമുഖ്യം നൽകുന്നു. ധിഷ്ണയുടെ ഇച്ഛാശക്തി വികസിപ്പിക്കുമ്പോൾ മനസ്സിന്റെ ശക്തി വികസിക്കും. 'ഇനി എത്ര ജന്മങ്ങൾ ഉണ്ടെങ്കിലും സ്ത്രീയായി ജനിക്കട്ടെ എന്നാണ് എന്റെ പ്രാർത്ഥന'. പല മാനേജ്മെന്റ് കമ്പനികളുടെയും വിജയത്തിന്റെ പിന്നിൽ സ്ത്രീകളാണ്.



കാരണം സ്ത്രീയുടെ ഇച്ഛാശക്തിയും ഉൾക്കാഴ്ചയുമാണ്. ഇത് ഭയങ്കര കഴിവാണ്. ഇതാണ് നമ്മുടെ അമ്മമാർക്കുള്ളത്. ഇതാണ് നമ്മുടെ സഹോദരിമാർക്കുള്ളത്. ഇപ്പോഴത്തെ സ്ത്രീകൾ ഈ ഉൾവിളി വർദ്ധിപ്പിക്കണം. അതിന് പ്രാർത്ഥന കൂടെയുണ്ടാകണം. ദൈവികബോധം വളർത്തണം. 'കൂട്ടിച്ചേർത്തവൻ കൂടെയുണ്ടാവണം'. ഉള്ളിന്റെ ശക്തിയും ഉണ്മയുടെ ശക്തിയും എപ്പോഴും വികസിപ്പിക്കണം. അതിനാൽ കവി, കടമ്മനിട്ട പാടിയതുപോലെ ഉൾക്കണ്ണു വേണം എപ്പോഴും. മുമ്പിലും പിമ്പിലും. സ്ത്രീകൾക്ക് ഉൾക്കണ്ണ് ഉൾക്കൊള്ളുവാൻ കഴിയണം. ഇപ്പോഴുള്ള ടെക്നോളജിയും മൊബൈൽ ഫോണും ഉൾക്കണ്ണ് തകർക്കുന്നവയാണ്.

പീഡനങ്ങളുടെ കുഴിയിൽ നിന്നും സമൂഹത്തെ രക്ഷിക്കണം. അതിനായി സ്ത്രീകളുടെ ഐക്യദാർഢ്യം ഉണ്ടാവണം. നന്മയുടെ പരിശീലനമാവണം 'പെണ്ണയുടെ നന്മ'. സഹസ്ത്രീകൾ പീഡിപ്പിക്കപ്പെട്ടാൽ അതിനെതിരെ പ്രതികരിക്കുവാൻ സ്ത്രീകളുടെ നന്മ ഉണർന്നു പ്രവർത്തിക്കണം. വെല്ലുവിളികൾ നേരിടണം. നന്മകൾ ഉൾക്കൊള്ളുവാനും മറ്റുള്ളവർക്ക് അത് പങ്കിടുവാനും സ്ത്രീകൾ മുന്നിട്ടിറങ്ങണം. അങ്ങനെ സ്ത്രീ നന്മയുടെ പര്യായമാവണം. ഇപ്പോഴത്തെ പല സ്ത്രീ നിഷേധ തീരുമാനങ്ങളും തിരുത്തപ്പെടണം.

സ്ത്രീകളോടുള്ള സമീപനം നന്മയിൽ ചേർത്തുപിടിക്കുവാൻ കഴിയണം. സ്ത്രീയെ സ്നേഹിക്കുന്ന ബഹുമാനിക്കുന്ന ഒരു സമൂഹം വളരണം. പെണ്മയ്ക്ക് നന്മയുണ്ടാകണം. നമ്മുടെ പെൺകുഞ്ഞുങ്ങൾ വിശ്വസ്തരാകരണം. അവർക്ക് ഇച്ഛാശക്തി നഷ്ടപ്പെടരുത്. മാതാപിതാക്കൾ വേണ്ടത്ര ശ്രദ്ധിക്കാത്തതുകൊണ്ടാണ് നമ്മുടെ പെൺകുട്ടികൾ ദുരന്തങ്ങളിൽ ചെന്ന് പെടുന്നത്. അസഹിഷ്ണുത, വെറുപ്പ്, അക്ഷമത എന്നിവ ഇപ്പോൾ ശക്തിപ്പെടുകയാണ്. ഇത് തിരുത്തപ്പെടണം. പ്രാവിന്റെ ഹൃദയശുദ്ധിയും സർപ്പത്തിന്റെ കൂർമ്മബുദ്ധിയും സ്ത്രീകൾ ഉൾക്കൊള്ളണം. ഓരോ ദിവസവും ഉപഭോഗസംസ്കാരം ശക്തിപ്പെടുമ്പോൾ സ്ത്രീകൾ ഉപഭോഗവസ്തുവായിത്തീരുന്നു. പൊങ്ങച്ചത്തിൽ നിന്നും മത്സരത്തിൽ നിന്നും പിൻവാങ്ങി പെൺമയോടുള്ള വിശ്വാസം ഉറപ്പിക്കുവാൻ കഴിയണം. എവിടെയും നന്മ നിറഞ്ഞ, ശാക്തീകൃതമായ പെൺ ജീവിതം വളർന്നു വരണം.

*(പെണ്മയുടെ നന്മ എന്ന പദ്ധതിയിൽ ദേവലോകത്തു നടത്തിയ മുഖ്യ പ്രഭാഷണം, 30-09-2013)*

- jtk




## കശ്ശീശോ

വൈദികൻ എന്നയർത്ഥത്തിൽ സർവ്വസാധാരണയായി ഉപയോഗിക്കുന്ന പദം. നിരവധി അർത്ഥങ്ങൾ ഈ പദത്തിനുണ്ട്. 'കശ്' എന്ന ക്രിയാധാതുവിൽ നിന്ന് രൂപംകൊണ്ട നാമമാണ് കശ്ശീശാ എന്നുള്ളത്. ഇതിന് വളർച്ച പ്രാപിച്ചവൻ, പക്വത പ്രാപിച്ചവൻ, ഉണങ്ങി വരണ്ടവൻ, കഠിനൻ, മൂപ്പൻ, മുതിർന്നവൻ തുടങ്ങി അനേക അർത്ഥങ്ങളുണ്ട്. വൈദികൻ പക്വതയുള്ളവനും, ആത്മീയ ജ്ഞാനത്തിൽ വളർച്ച പ്രാപിച്ചവൻ തുടങ്ങി വിവിധ അർത്ഥങ്ങൾ ഈ വാക്ക് സമ്മാനിക്കുന്നു. പുതിയ നിയമത്തിൽ മൂപ്പൻ എന്നു പരിഭാഷപ്പെടുത്തിയ വാക്കുകളിൽ ഭൂരിഭാഗവും 'കശ്ശീശോ' എന്ന വാക്കാണ് സുറിയാനി വേദപുസ്തകത്തിൽ കാണുന്നത്. (അപ്പോ. 14:23, 1 തിമോ. 5.17, യാക്കോ. 5.2) വൈദികൻ വിശ്വാസസമൂഹത്തിന്റെ തലവനും നായകനും ആണ് എന്നയർത്ഥവും ഇതിനു നൽകാം.

ഫാ. മാത്യു വർഗീസ്, അടൂർ

## സെമിനാരി ദിനം

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭ ഒക്ടോബർ ആറ് വൈദിക സെമിനാരി ദിനമായി ആചരിക്കണമെന്ന് പ. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പള്ളികൾക്കയച്ച കൽപ്പനയിൽ പ്രസ്താവിച്ചു.

സഭയിലെ പള്ളികളിൽ അന്ന് സെമിനാരികൾക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുകയും സെമിനാരി ദിന കവർ പിരിവ് വിജയിപ്പിക്കുകയും ചെയ്യണം.

സെമിനാരി ദിന കവർ പിരിവും പ്രത്യേകമായ സംഭാവനകളും ചേർത്ത് ഒക്ടോബർ 31-നകം പ്രിൻസിപ്പാൾ, വൈദികസെമിനാരി, കോട്ടയം എന്ന വിലാസത്തിൽ അയച്ചുകൊടുക്കണമെന്ന് പ. ബാവാ കല്പനയിൽ പറഞ്ഞു.



ഡോ. ബിനോയി ടി. തോമസ്

# തണ്ണിത്തോടും കാതോലിക്കറ്റും... ഇങ്ങനെയും ശാസ്ത്രനാമങ്ങൾ

**New Species / Variety of Soil Algae**



*Chlamydomonas ovoidae* Ray and Thomas sp. nov.



*Chlamydomonas deasonii* var. *micro* Ray and Thomas var. nov.



*Cylindrocystis chavarae* Ray and Thomas sp. nov.



*Penium gregoriouse* Ray and Thomas sp.nov.



*Roya catholicatae* Ray and Thomas sp.nov.



*Stichococcus Thannithode* Ray and Thomas sp. nov.



*Oscillatoria Thannithode* Ray & Thomas sp.nov.



*Eolimna minima* var. *undulatae* Ray & Thomas var. nov.

സ്റ്റിക്കോക്കോസ്സ് തണ്ണിത്തോട് എന്നാൽ ഏതെങ്കിലും തണ്ണിത്തോട്ടുകാരന്റെ തൂലികാനാമമല്ല. പുതുതായി കണ്ടെത്തിയ പായൽ വർഗത്തിന്റെ ശാസ്ത്രനാമമാണ്. അതിനെ കണ്ടെത്തിയത് തണ്ണിത്തോട്ടിൽ നിന്നായതിനാലും കണ്ടെത്തിയ ഡോ. ബിനോയി ടി. തോമസ് തണ്ണിത്തോട്ടുകാരനായതിനാലും ആ പേര് നൽകി.

പെനിയം ഗ്രിഗോറിയോസ് പരിശുദ്ധ പരുമല തിരുമേനിയെയും റോയ കാതോലിക്കറ്റെ എന്നത് പത്തനംതിട്ട കാതോലിക്കറ്റ് കോളജിനെയും സിലിൻഡ്രോസിസ്റ്റിസ് ചാവറ കുര്യാക്കോസ് ഏലിയാസ് അച്ചനെയും ഈ പുതിയ കണ്ടെത്തലുകളുടെ

## സഭയോടുള്ള സ്നേഹം പേരിട്ടതിലൂടെ...

പേരിൽ ശാസ്ത്രലോകത്തു പരിചയപ്പെടുത്തുന്നു.

മണ്ണിൽ കാണുന്ന എട്ടു പുതിയ പായൽ വർഗങ്ങളെയാണ് (ആൽഗ) എം.ജി. സർവകലാശാല സ്കൂൾ ഓഫ് ബയോസയൻസ് ഡയറക്ടർ ഡോ. ജെ. ജി. റേയുടെ മാർഗനിർദേശത്തിൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് അധ്യാപകൻ ഡോ. ബിനോയ് ടി. തോമസ് 2009 മുതൽ നടത്തുന്ന ഗവേഷണത്തിലൂടെ കണ്ടെത്തിയത്.

ആഗോളതാപനവും മനുഷ്യന്റെ അമിത ഇടപെടലും കാരണം നശിക്കുന്നവ എന്നതാണ് ഇവയുടെ ഇപ്പോഴത്തെ പ്രാധാന്യം. ഇതു ശാസ്ത്രലോകം വേണ്ടത്ര തിരിച്ചറിയുന്നില്ല. വിശദമായ ഗവേഷണങ്ങളാണ് പരിഹാരമാർഗ്ഗം.

പത്തനംതിട്ട ജില്ലയിൽ പെടുന്ന, പശ്ചിമഘട്ടത്തിന്റെ ഭാഗങ്ങളിലാണ് ഇവയെ കണ്ടെത്തിയത്. ഇവ വെള്ളത്തിൽ മാത്രമാണ് വളരുന്നത് എന്നാണ് ഇതുവരെ ശാസ്ത്രലോകം കരുതിയത്. മണ്ണിലും ഉണ്ടെന്ന് ഈ ഗവേഷണത്തിൽ കണ്ടെത്തി. പ്രധാനമായും വനങ്ങളിലെ മണ്ണിൽ. പല സസ്യപ്രകൃതിയുള്ള പ്രദേശങ്ങളിൽ, പല കാലാവസ്ഥകളിലായിരുന്നു പഠനം.

ആകെ 77 ഇനം ആൾഗകളെയാണ്. ഡോ. ബിനോയിയുടെ ഗവേഷണത്തിൽ കണ്ടെത്തിയത്. അതിൽ എട്ടെണ്ണത്തെയാണ് പുതുതായി തിരിച്ചറിഞ്ഞത്. ഇനിയും അറിയപ്പെടാത്ത ധാരാളം ഉണ്ടാവാമെന്ന സൂചന നൽകുന്നതാണ് ഈ നേട്ടം.

വനങ്ങളെയും തോട്ടങ്ങളെയും താരതമ്യം ചെയ്തുള്ള പരിശോധനയും നടത്തിയിട്ടുണ്ട്. തോട്ടങ്ങളിൽ ഇവ കുറവാണെന്നാണു കണ്ടെത്തിയത്. സ്വാഭാവിക വനങ്ങളിൽ ധാരാളമുണ്ടെന്നും. തോട്ടങ്ങൾ വ്യാപിക്കുമ്പോൾ ജൈവവൈവിധ്യം കുറയും എന്നതിന്റെ സൂചനയാണ്. ഇവയുടെ ഉപയോഗങ്ങൾ എന്തൊക്കെയെന്ന് ഇനിയും പഠിക്കേണ്ടതുണ്ട്. അർബുദത്തിനും അനുബന്ധ രോഗങ്ങൾക്കുമുള്ള ചികിത്സയിലെ സാധ്യതകളാണ് ഇതുവരെ തിരിച്ചറിഞ്ഞത്. പുതിയ പായൽ വർഗങ്ങളെ കണ്ടെത്തിയത് രാജ്യാന്തര ഗവേഷണ പ്രസിദ്ധീകരണമായ സോയിൽ ബയോളജിക്കൽ റിപ്പോർട്ട് ചെയ്തിരുന്നു.

തുമ്പമൺ ഭദ്രാസനത്തിലെ തണ്ണിത്തോട് സെ. ആന്റണീസ് ഇടവകാംഗമായ തുണ്ടിയത്ത് പി.എസ്. തോമസിന്റെ മകനാണ് പ്രൊഫ. ബിനോയി. ഭദ്രാസന യുവജന പ്രസ്ഥാന ജോയിന്റ് സെക്രട്ടറിയായിരുന്നു. ഭാര്യ: ഡോ. സൂസൻ സാമുവേൽ (അദ്ധ്യാപിക), മകൾ: ആൻ സൂസൻ ബിനോയി. ■

ആദ്യാക്ഷരം

ടിജോ മണലേൽ




# വിദ്യാരംഭം

ഒരു വ്യക്തിയുടെ 'വിദ്യാഭ്യാസം' ആരംഭിക്കുന്നത് കുടുംബത്തിൽ നിന്നാണ്. കുടുംബത്തിലെ ജീവിത ചര്യകളും പെരുമാറ്റ രീതികളുമാണ് ആദ്യം പഠിക്കുന്നത്.

**2013** ഒക്ടോബർ 14 വിജയദശമി വിദ്യാരംഭമാണ്. കന്നി വെളുത്ത പക്ഷം പത്താം ദിവസമാണ് വിജയദശമി. ഭാരതീയ പാരമ്പര്യത്തിൽ ശരത്കാലഋതുവായ കന്നിയിലെ വെളുത്ത പക്ഷം പ്രത്യേകിച്ച് 'ദശമി' വിദ്യാരംഭത്തിന് ഏറ്റവും അനുയോജ്യമാണ്. അന്ന് സാധാരണയായി കുട്ടികളെ ആദ്യാക്ഷരം കുറിപ്പിച്ച് വിദ്യാരംഭം നടത്തുന്നു.

ഭാരതീയ സംസ്കൃതിയിൽ ഒരു വ്യക്തി ജീവിത വിജയത്തിനും പൂർണ്ണതയ്ക്കും വേണ്ടി അനുഷ്ഠിക്കേണ്ട ചില കർമ്മങ്ങൾ ഉണ്ട്. അത് 'സംസ്കാരങ്ങൾ' എന്നറിയപ്പെടുന്നു. അവയിൽ ഒന്നായ വിദ്യാഭ്യാസ സംസ്ക്കാരത്തിലെ ആദ്യപടിയാണ് വിദ്യാരംഭം അഥവ 'എഴുത്തിനിരുത്ത്'. വിദ്യാരംഭം അക്ഷരാരംഭം, അക്ഷരവികാരംഭം, അക്ഷര ലേഖനം എന്നീ പേരുകളിൽ ഇത് പ്രാചീന കാലത്ത് നിലനിന്നിരുന്നു. മനുഷ്യവർഗ്ഗത്തിന്റെ വളർച്ചയിൽ അക്ഷരങ്ങളും ലിപികളുമൊക്കെ കണ്ടുപിടിച്ച് എഴുത്തും വായനയും ആരംഭിച്ചതിന് ശേഷമായിരിക്കാം ഇത്തരം സംസ്ക്കാരങ്ങൾ രൂപം പ്രാപിച്ചത്. എങ്കിലും 'വിദ്യാരംഭം' ഭാരതസംസ്ക്കാരത്തിന്റെ ഭാഗമായി അംഗീകരിക്കപ്പെട്ടു.

ഭാരത സംസ്ക്കാരത്തിന്റെ ഭാഗമായ വിദ്യാരംഭം ഇന്ന് സഭയിൽ ഇടവകകളായും പ്രസ്ഥാനങ്ങളായും ഏറ്റെടുത്തു നടത്തുന്നു. ഇതിനെതിരെ പലപ്പോഴും പല വിമർശനങ്ങളും ഉണ്ടാകാറുമുണ്ട്. നവരാത്രി ആഘോഷങ്ങളുടെ ഭാഗമായ ദുർഗാപൂജയോട് ചേർന്ന് ദേവീക്ഷേത്രങ്ങളിൽ നടത്തുന്ന ചടങ്ങാണ് വിദ്യാരംഭം എന്നതാണ് വിമർശനത്തിന്റെ അടിസ്ഥാനം. അതായത് ഇത് തികച്ചും ഹൈന്ദവമാണ് എന്ന് വിചാരിക്കുന്നു. ഉദയംപേരൂർ സുന്നഹദോസിനുമുമ്പെ പല സാംസ്ക്കാരിക അനുരൂപങ്ങളും കേരളത്തിലെ ക്രിസ്ത്യാനികൾക്കിടയിൽ നിലനിന്നിരുന്നു. ജീവിതരീതിയിലും ആചാരങ്ങളിലും കേരളത്തിലെ ക്രിസ്ത്യാനികൾക്ക് ഹിന്ദുക്കളുമായി വലിയ വ്യത്യാസമൊന്നും ഉണ്ടായിരുന്നില്ല. രാജശാസനങ്ങളിലൂടെയും ചെപ്പേടുകളിലൂടെയും ക്രിസ്ത്യാനി



കൾക്ക് ലഭിച്ച പദവികൾ പരിശോധിക്കുമ്പോൾ അത് വ്യക്തമാകുന്നുണ്ട്. ആ പ്രാചീനാചാരങ്ങളുടെ പിൻതുടർച്ചയായി, നിലവിളക്ക്, താലികെട്ട്, മന്ത്രകോടി, പുലആചരണം തുടങ്ങിയവ ഇന്നും ക്രിസ്ത്യാനികൾക്കിടയിൽ നിലനിൽക്കുന്നു. അതിനാൽ വിദ്യാരംഭവും അതിന്റെ ചടങ്ങുകളും ഹൈന്ദവം എന്നു പറഞ്ഞു തള്ളിക്കളയാതെ അതിനെ ക്രൈസ്തവമായ ചൈതന്യത്തോടെ നമുക്ക് സ്വീകരിക്കുവാൻ സാധിക്കണം.

ഹൈന്ദവ സംസ്ക്കാരത്തിൽ വിദ്യയെ ഒരു ദേവതയായി സങ്കൽപിച്ച് അതിനെ ആരാധിക്കുന്നു. എന്നാൽ ആദിയിൽ ഉണ്ടായിരുന്നതും ദൈവത്തോടുകൂടെയായിരുന്നതും ദൈവവുമായിരുന്ന 'വചന'ത്തെ നാം ആരാധിക്കുന്നു. അത് ക്രിസ്തുവാണുതാനും. അറിവ് അല്ലെങ്കിൽ ജ്ഞാനത്തിന് ദേവസങ്കൽപം നൽകി അതിന്റെ ശ്രേഷ്ഠത വർദ്ധിപ്പിക്കുന്നു. "യഹോവ ഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു" (സദൃ.1:7) എന്ന് വേദപുസ്തകം വ്യക്തമാക്കുന്നതുകൊണ്ട് 'ദൈവമേ നിനക്കു സ്തുതി' എന്നോ മറ്റോ എഴുതി നമുക്ക് വിദ്യാരംഭം നടത്താം. അതോടൊപ്പം, പരിശുദ്ധാത്മാവ് ശിഷ്യന്മാരുടെമേൽ ഇറങ്ങി വസിച്ച് അവർക്ക് ഭാഷാവരം നൽകി അവരെ ജ്ഞാനികളാക്കിയ പെന്തിക്കോസ്തി സംഭവം പ്രതിപാദിക്കുന്ന വേദഭാഗം (അപ്പോ. 2:1-4) നമുക്ക് വിദ്യാരംഭ സമയത്ത് വായിക്കുകയും ചെയ്യാം. ജ്ഞാനം (അറിവ്) അത് ദൈവത്തിന്റെ ദാനമാണ്. ആ ജ്ഞാനം ആർജിക്കുവാൻ ആരംഭിക്കുന്നത് പ്രത്യേക പ്രാർത്ഥനകളോടെ, യോഗ്യരായ ഗുരുക്കന്മാരിൽ നിന്ന് സ്വീകരിച്ച് ആരംഭിക്കുന്നത് ശ്രേഷ്ഠമാകുമെന്നതിനാൽ വിദ്യാരംഭത്തെ ക്രൈസ്തവ ചൈതന്യത്തോടെ ആചരിക്കാം.

ഇന്ന് വിദ്യാരംഭത്തെക്കാൾ വിദ്യാഭ്യാസത്തിന് പ്രാധാന്യം കൊടുക്കേണ്ടിയിരിക്കുന്നു. വിദ്യാഭ്യാസം മനുഷ്യനിൽ അന്തർലീനമായി കിടക്കുന്ന പൂർണ്ണതയുടെ ആവിഷ്ക്കാരമാണ്. അതായത് ആത്മാവിഷ്ക്കാരമാണ്. അത് ദൈവീകരണ പ്രക്രീയയുമാണ്. തലച്ചോറിൽ കുത്തിയിറക്കപ്പെടുന്ന വിവരങ്ങളുടെ ആകെത്തുകയല്ല 'വിദ്യാഭ്യാസം' ജീവിതത്തെക്കുറിച്ചുള്ള സമഗ്ര വീക്ഷണഗതി വളർത്തുന്ന, മനുഷ്യനെ മനുഷ്യനാക്കുന്ന, ഉത്തമശീലങ്ങൾ കരുപ്പിടിപ്പിക്കുന്ന ആശയങ്ങളുടെ ആത്മവൽക്കരണമാണ് വിദ്യാഭ്യാസം. ബുദ്ധിശാലികളായ സമഗ്രവ്യക്തിത്വമുള്ള മനുഷ്യരെ സൃഷ്ടിക്കുകയാണ് വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. സാക്ഷാത്തായതിനെ അറിയുന്നതിനുള്ള ശേഷിയാണ് ബുദ്ധി. തന്നിലും അന്യരിലുമുള്ള ഈ ബുദ്ധിയെ ഉത്തേജിപ്പിക്കുന്നതാണ് വിദ്യാഭ്യാസം.

നല്ല മൂല്യാവബോധം നൽകി ജീവിതസാഹചര്യങ്ങളെ നേരിടുവാൻ തക്കകരുത്ത് കുട്ടികളിൽ വികസിപ്പിക്കേണ്ടിയിരിക്കുന്നു. സഹിക്കുവാനും വഹിക്കുവാനും പ്രയാസമേറിയ ഘട്ടങ്ങളെ അഭിമുഖീകരിക്കേണ്ടി വരുമ്പോൾ പകച്ചു നിൽക്കാതെ അവയെ നേരിടുവാൻ തക്കവണ്ണമുള്ളതും ഏതു തന്നെയായാലും സമനില തെറ്റാതെ അഭിമുഖീകരിക്കാനുമുള്ളതായ സ്വഭാവ ഗുണത്തെ വികസിപ്പിക്കലാണ് വിദ്യാഭ്യാസത്തിൽ സാങ്കേതിക പരിജ്ഞാനത്തോടൊപ്പം ലഭിക്കേണ്ടത്. ഇതിൽ ഗുരുവിന് വലിയ പങ്കുണ്ട്. പരസ്പര ബഹുമാനം, പരസ്പര സ്നേഹം ഇവയില്ലെങ്കിൽ ഗുരുശിഷ്യബന്ധത്തിലുള്ള സഹകരണം അസാദ്ധ്യമായി തീരും. വിദ്യാഭ്യാസ പത്രികയിൽ ഗുരുവിന് ശിഷ്യരോട് അഗാധമായ സ്നേഹം അനുപേക്ഷണിയമാണ് ശിഷ്യനോട് സ്നേഹമുണ്ടെങ്കിലേ അവന്റെ ഹൃദയത്തിൽ പ്രവേശിക്കുവാൻ ഗുരുവിന് സാധിക്കുകയുള്ളു. യഥാർത്ഥ അദ്ധ്യാപകൻ തന്റെ ശിഷ്യന്റെ ആത്മീയ, മാനസിക, ഭൗതീക വളർച്ചയിൽ താല്പര്യമുണ്ടാവണം.

സഹായസന്നദ്ധമായ ഒരു ഹൃദയം ഗുരുവിനില്ലെങ്കിൽ അദ്ധ്യയനം സാദ്ധ്യമല്ല. സഹ അദ്ധ്യാപകരെ ബഹുമാനിക്കുന്നതോടൊപ്പം ശിഷ്യരെയും ബഹുമാനിക്കുവൻ ഗുരുവിന് സാധിക്കണം. അന്യരോടുള്ള ബഹുമാനം വളർത്തുക എന്നതു വിദ്യാഭ്യാസത്തിന്റെ സാക്ഷാത്തായ അംശമാണെങ്കിലും ഗുരുവിന് തന്നെ ആ ഗുണമില്ലെങ്കിൽ ശിഷ്യന്മാരെ ഒരു സംഗ്രഹിത ജീവിതത്തിന് വേണ്ടി സഹായിക്കുവാൻ അദ്ദേഹത്തിന് കഴിയുകയില്ല.

ഒരു വ്യക്തിയുടെ 'വിദ്യാഭ്യാസം' ആരംഭിക്കുന്നത് കുടുംബത്തിൽ നിന്നാണ്. കുടുംബത്തിലെ ജീവിത ചര്യകളും പെരുമാറ്റ രീതികളുമാണ് ആദ്യം പഠിക്കുന്നത് കണ്ടതും കേട്ടതുമായ ഈ രീതികളാണ് സമൂഹത്തിൽ അവതരിപ്പിക്കുന്നത് അതിനാൽ കുടുംബം വിദ്യാലയവും മാതാപിതാക്കൾ ഗുരുക്കന്മാരുമാണ്.

ഓരോ വ്യക്തിയുടെയും വ്യക്തിത്വത്തെ അംഗീകരിക്കുന്നതിനു പകരം ഒരാളെ മറ്റൊരാളോട് താരതമ്യപ്പെടുത്തുകയാണ് ഇന്നത്തെ വിദ്യാഭ്യാസം. വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം സ്വഭാവഗുണമാണ്. സ്വഭാവഗുണ പ്രദാനം ചെയ്യാത്ത വിദ്യാഭ്യാസ പദ്ധതി ഉപയോഗ ശൂന്യവും ആപത്കരവുമാണ്. ഉത്തമമായ ജീവിതമൂല്യങ്ങളും, ഉത്കടമായി സ്നേഹിക്കുവാനും ബഹുമാനിക്കുവാനും ഉള്ള കഴിവും, ജീവിതം മുഴുവൻ ത്യാഗമാണ് എന്നതിരിച്ചറിവും വിദ്യാഭ്യാസം കൊണ്ട് നേടുവാൻ സാധിക്കണം. അതോടൊപ്പം അവ സ്വയം മനസിലാക്കി കുറ്റങ്ങളും കുറവുകളും തിരുത്തുവാനും കഴിയണം. ഉത്തമ മൂല്യാധിഷ്ഠിത വിദ്യാഭ്യാസം നേടുവാൻ ഓരോ വിദ്യാരംഭവും സഹായകരമാവണം. ■

# സ്ത്രീസ്വത്വം: ക്രൈസ്തവ കാഴ്ചപ്പാടിൽ

ഡോ. തോമസ് മാർ അത്താനാസിയോസ്
(മൂവാറ്റുപുഴ)

**പുരുഷൻ മാത്രം ദൈവരൂപം എന്ന ചിന്ത ഉല്പത്തി പുസ്തകത്തിന്റെ ഒന്നാം അദ്ധ്യായത്തിലില്ല. രണ്ടുപേരും ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടവരും ഓരോരുത്തരുടേയും പ്രത്യേകതകൾ ദൈവീക ആളത്വത്തിൽ നിന്ന് സ്വീകരിച്ചുമാണ്. അവരുടെ ആളത്വത്തിലെ വൈവിധ്യം പുരുഷനേയും സ്ത്രീയെയും അവരുടെ തലത്തിൽ അതുല്യരും സഹകാരികളും ആക്കുന്നു.**

Women Safety & Empowerment

സമൂഹത്തിൽ സ്ത്രീകൾ ഇന്നും വിവിധതരം ചൂഷണങ്ങൾക്കും പീഡനങ്ങൾക്കും വിധേയരായിക്കൊണ്ടിരിക്കുന്നു. സ്ത്രീകളുടെ അവകാശങ്ങൾ നിഷേധിക്കപ്പെടുന്നതിന്റെയും അവർ ബലപ്രയോഗത്തിനും, ലൈംഗിക പീഡനങ്ങൾക്കും വിധേയരാകുന്നതിന്റെയും കഥകൾ ദിവസം തോറും തന്നെ വാർത്താ മാധ്യമങ്ങളിൽ സ്ഥാനം പിടിച്ചിരിക്കുകയാണല്ലോ. അവകാശ സ്ഥാപനങ്ങൾക്കായി മേരി റോയിയും ഷാബാനുവും നിയമപീഠത്തിൽ നിന്ന് ഉണ്ടാക്കിയ നേട്ടങ്ങൾ മത-രാഷ്ട്രീയ ഇടപെടൽകൊണ്ട് സമൂഹത്തിന് ലഭിക്കാതെ പോയത് അടുത്ത കാലത്തെ ചരിത്ര സംഭവങ്ങളാണ്. ആധുനിക കാലത്ത് മനുഷ്യനുണ്ടായ പരിഷ്ക്കാര-പുരോഗതികൾക്കോ സാംസ്കാരിക വളർച്ചയ്ക്കോ ഈ പ്രവണതയ്ക്ക് തടയിടാനാകുന്നില്ല. സ്ത്രീകൾക്കെതിരെ വ്യാപകമായി നടക്കുന്ന അക്രമണങ്ങൾ തടയുവാൻ നിയമവാഴ്ചയ്ക്കോ ഭരണസംവിധാനത്തിനോ കഴിയുന്നുമില്ല. ഈ ഹിംസാത്മക സമീപനത്തിനെതിരെ ശക്തമായ ആശയ-ധാർമ്മിക വേദശാസ്ത്രങ്ങളിൽ പ്രതിരോധം സൃഷ്ടിക്കുവാൻ മത-സാമൂഹിക പ്രസ്ഥാനങ്ങൾ പരാജയപ്പെടുകയുമാണ്. മറ്റേതൊരു ചരക്ക് പോലെയും പുരുഷന്റെ ഉപയോഗവസ്തുവായും അക്രമാസന അധമവികാരങ്ങളുടെ ഇരയായും സ്ത്രീകൾക്ക് കഴിയേണ്ടി വരുന്നു. കമ്പോള മൂല്യങ്ങൾ അടിസ്ഥാനമാക്കിയ സാമ്പത്തിക സ്ഥിതി ആധിപത്യം പുലർത്തുന്ന സാമൂഹിക പരിസ്ഥിതിയിൽ ഇതിന് മാറ്റം വരുത്തുക എളുപ്പവുമല്ല.

പൊതുവേ ദുർബ്ബല വിഭാഗങ്ങൾ എന്നും പീഡനങ്ങൾക്കും ചൂഷണത്തിനും വിധേയമായിരുന്നു. അതുകൊണ്ട് ശാരീരികബലം കൈമുതലായ പുരുഷന്മാർ സ്ത്രീകൾക്ക് അർഹമായ സ്വാതന്ത്ര്യം അനുവദിച്ചിരുന്നുമില്ല. എന്നാൽ ആധുനിക കാലത്ത് എല്ലാ മനുഷ്യരുടെയും അടിസ്ഥാന തുല്യത, സ്വാതന്ത്ര്യം അവകാശങ്ങൾ എന്നിവയ്ക്ക് നിയമസാധുത സിദ്ധിച്ചിട്ടുണ്ട്. ഇത് മറ്റു ദുർബ്ബല വിഭാഗങ്ങൾക്കെന്നപോലെ സ്ത്രീകൾക്കും വിദ്യാഭ്യാസ-ജോലി-പൗരാവകാശമേഖലകളിൽ നിയമപരമായി അവകാശ-സ്വാതന്ത്ര്യ സാധ്യതകൾ ലഭ്യമാക്കുന്നതിന് സഹായിച്ചിട്ടുണ്ട്. അതുകൊണ്ട് സമൂഹത്തിൽ പുരുഷന്മാരെപ്പോലെ വളർച്ചാസാധ്യതകൾ ഒരുക്കിയിട്ടുണ്ട്. എന്നാൽ സമൂഹത്തിൽ ഇന്നും ശക്തമായ സ്വാധീനം ചെലുത്തുന്ന പരമ്പരാഗത ബന്ധമൂല്യസങ്കൽപ്പങ്ങളും, മതത്തിന്റെ യാഥാസ്ഥിതിക നിലപാടുകളും, കമ്പോള സാമ്പത്തിക വ്യവസ്ഥിതിയുടെ സ്വാധീനവും ഇതിനെ പ്രതിരോധിക്കുന്നവയാണ്. ഈ സാഹചര്യത്തിൽ സ്ത്രീകളുടെ മേൽ എല്ലാ രംഗങ്ങളിലും അടിച്ചമർത്തലും ചൂഷണവും നിർബാധം തുടരുന്നു.

തീർച്ചയായും സ്ത്രീകളുടെ അവബോധത്തിലും മാറ്റം വരേണ്ടതുണ്ട്. സ്ത്രീ-സ്വന്തം-സ്വത്വം കണ്ടെത്തുന്നത് പുരുഷന്റെ ഔദാര്യം കൊണ്ട് നടക്കേണ്ട കാര്യമില്ല. സ്വന്തം വ്യക്തിത്വവും നിയോഗവും സ്വയം തിരിച്ചറിഞ്ഞ് അതു സ്ഥാപിച്ചെടുക്കുവാൻ കഴിഞ്ഞാൽ മാത്രമേ കാര്യങ്ങൾക്ക് മാറ്റമുണ്ടാകു. സ്ത്രീയ്ക്ക് സ്വയം കണ്ടെത്തുന്നതിന് പുരുഷ മേൽക്കോയ്മ നിലനില്ക്കുന്ന സമൂഹം അനുകൂലമാകുമെന്നു പ്രതിക്ഷിക്കേണ്ടതില്ല. നിലവിലിരിക്കുന്ന സാമൂഹിക ഘടനയും പരമ്പരാഗത മൂല്യവ്യവസ്ഥയും മതങ്ങളുടെ യാഥാസ്ഥിതിക വേദശാസ്ത്രവും ഇതിനെ പ്രതിരോധിക്കുക തന്നെ ചെയ്യും. പുരുഷാധി



പത്യം നിലവിലിരിക്കുന്ന സംവിധാനങ്ങളിൽ നിന്ന് സ്വതന്ത്രമായി സ്വന്തമായി സ്വത്വാന്വേഷണം നടത്തിയാലേ പങ്കാളിത്തമുള്ള, ഉൾക്കൊള്ളുന്ന(inclusive)സഭ-സമൂഹ സൃഷ്ടി സാധിക്കുകയുള്ളൂ. സ്വന്തം വ്യക്തിത്വവും ദൈവതാല്പര്യവും തിരിച്ചറിഞ്ഞ് ഉപഭോഗ-കമ്പോള സംസ്കാരത്തിന്റെ പ്രലോഭനങ്ങളെ പ്രതിരോധിക്കാൻ തയ്യാറായാൽ സ്ഥിതിഗതികൾക്ക് മാറ്റം വരും.

നിയമ-തൊഴിൽ-സാമൂഹിക-രാഷ്ട്രീയ തലങ്ങളിൽ തുല്യതയും വ്യക്തി-കുടുംബസഭ-സാമൂഹിക തലങ്ങളിൽ ആരോഗ്യകരമായ പങ്കാളിത്തവും അവസരങ്ങളിൽ നീതിയും ഉറപ്പുവരുത്തുന്നതിന് ആശയതലത്തിൽ ശക്തമായ കാഴ്ചപ്പാടുകൾ സൃഷ്ടിക്കപ്പെടേണ്ടതുണ്ട്. ഇവിടെ സഭയുടെ വേദശാസ്ത്രത്തിന് നിർണ്ണായകമായ പങ്കു വഹിക്കുവാനുണ്ട്. സ്ത്രീകളുടെ വിധേയത്വത്തിനും അധസ്ഥിതിയ്ക്കും വേദശാസ്ത്ര ന്യായങ്ങൾ കണ്ടെത്തി അവരുടെ അടിമത്തത്തിന് സാധൂകരണം കൽപ്പിക്കുന്ന പാരമ്പര്യ വേദശാസ്ത്രത്തെ തിരുത്തലിനു തയ്യാറാകേണ്ടി വരും. മതങ്ങൾക്ക് ഇന്നും കാര്യമായ സ്വാധീനമുള്ള ഒരു സാമൂഹിക വ്യവസ്ഥിതിയിൽ സ്ത്രീകൾക്ക് നീതി ലഭിക്കുന്ന ഒരു മാറ്റം വരുത്തുവാൻ ഈ ശ്രമത്തിന് കുറേയൊക്കെ സാധിക്കും. സ്ത്രീ സ്വാതന്ത്ര്യ വിരുദ്ധമായ വേദശാസ്ത്രം നിലനില്ക്കുന്നിടത്തോളം കാലം സ്ത്രീകൾ അനുഭവിക്കുന്ന അവഗണന നിലനില്ക്കുക തന്നെ ചെയ്യും. എന്നാൽ വേദപുസ്തക പഠനരംഗത്തുണ്ടായ നവീന-രീതിശാസ്ത്ര-സാങ്കേതിക സാമഗ്രികളുടെ പിൻബലത്തോടെ തിരുവെഴുത്തുകളുടെ പുനർവായനയ്ക്ക് ശ്രമിച്ചാൽ സ്ത്രീത്വത്തിന്റെ അന്തസ്സും പ്രത്യേകതയും സമൂഹത്തിനു ബോധ്യപ്പെടുത്താൻ സഭയ്ക്ക് സാധിക്കും. സ്വത്തിന്മേലുള്ള അവകാശം, അധികാരം, തീരുമാനശേഷി എന്നീ രംഗങ്ങളിൽ ഇടം നല്കുന്ന വേദശാസ്ത്ര ഉൾക്കാഴ്ചകൾ നിർണ്ണായകമായിരിക്കും. ഈ വർഷം സഭയുടെ മാനവവിഭവശേഷി ശുശ്രൂഷാ വകുപ്പ് 'പെണ്മയുടെ നന്മ' എന്ന ശീർഷകത്തിൽ മൂന്നുമാസം നീളുന്ന പഠന-ചർച്ചാ ക്രമീകരണങ്ങൾ ചെയ്യുന്നത് ഈ ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടാണ്.

സൃഷ്ടി-വീഴ്ച-വിവരണം ഉല്പത്തി പുസ്തകങ്ങളിലെ ആദ്യ അദ്ധ്യായങ്ങളിൽ നാം വായിക്കുന്നു. ഈ കഥ വ്യാഖ്യാനിച്ചാണ് സ്ത്രീയുടെ സ്ഥാനവും പങ്കും പ്രധാനമായും നിർവ്വചിച്ചിരുന്നത്. പുതിയ നിയമ എഴുത്തുകാരും ഈ സാമ്പ്രദായിക സമീപനം തന്നെയാണ് അവലംബിച്ചത്. പൗലോസിന്റെ ലേഖനങ്ങളിൽ കാണുന്ന സ്ത്രീ വിരുദ്ധ പരാമർശങ്ങൾ അടിസ്ഥാനമാക്കുന്നത് ഈ വ്യാഖ്യാനങ്ങളെയാണ്. അതുകൊണ്ട് സൃഷ്ടി കഥയുടെ പുനർവായനയിലൂടെ തന്നെ സ്ത്രീസ്വത്വത്തിന് തിരുത്ത് വരുത്താനാണ് പ്രാഥമികമായി ശ്രമിക്കേണ്ടത് എന്നു തോന്നുന്നു.

സൃഷ്ടികഥയിൽ ദൈവം സ്ത്രീയ്ക്ക് നൽകുന്ന സ്ഥാനം വ്യക്തമാക്കുന്നുണ്ട്. ഉല്പത്തി പുസ്തകത്തിലെ ആദ്യ അദ്ധ്യായത്തിൽ ദൈവം മനുഷ്യനെ തന്റെ സാദൃശ്യത്തിലും പ്രതിച്ഛായയിലും സൃഷ്ടിക്കുവാൻ ആലോചിക്കുന്നു.(ഉല്പത്തി 1:26) അതിനുശേഷം ദൈവം മനുഷ്യനെ സ്വന്തം രൂപത്തിൽ തന്റെ പ്രതിച്ഛായയിൽ തന്നെ മനുഷ്യനെ രൂപപ്പെടുത്തി. ആണും പെണ്ണുമായി മനുഷ്യനെ സൃഷ്ടിച്ചു. അവരെ ദൈവം അനുഗ്രഹിച്ചു.(1:28) ഇത് മനുഷ്യസൃഷ്ടിയെ സംബന്ധിച്ച് അടിസ്ഥാന വേദശാസ്ത്ര പ്രഖ്യാപനമാണ്. ഈ ഭാഗത്തിന്റെ ഉള്ളടക്കം ഇങ്ങനെ വിശദീകരിക്കാം.

1. മനുഷ്യൻ എന്നാൽ സ്ത്രീയും പുരുഷനുമാണ്.

2. സ്ത്രീയ്ക്കും പുരുഷനും ദൈവീക സാദൃശ്യവും പ്രതിച്ഛായയുമാണ്.

3. രണ്ടുപേരുടെയും സവിശേഷതകൾ ദൈവാളത്തത്തിൽ അടിസ്ഥാന പ്പെട്ടിരിക്കുന്നു.

4. അവരുടെ പ്രത്യേകതകൾ ആധിപത്യ-വിധേയത്വപരമല്ല നേരെ മറിച്ച് ഓരോരുത്തരുടെയും സവിശേഷതയുടെ സൂചനയാണ്.

പുരുഷൻ മാത്രം ദൈവരൂപം എന്ന ചിന്ത ഉല്പത്തി പുസ്തകത്തിന്റെ ഒന്നാം അദ്ധ്യായത്തിലില്ല. രണ്ടുപേരും ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടവരും ഓരോരുത്തരുടേയും പ്രത്യേകതകൾ ദൈവീക ആളത്തിൽ നിന്ന് സ്വീകരിച്ചതാണ്. അവരുടെ ആളത്തത്തിലെ വൈവിധ്യം പുരുഷനേയും സ്ത്രീയെയും അവരുടെ തലത്തിൽ അതുല്യരും (unique) സഹകാരികളും ആക്കുന്നു.

സാദൃശ്യവും സ്വരൂപവും എന്ന പ്രയോഗം രൂപം അഥവാ ശാരീരികത എന്നതിലുപരിയായി സത്താപരവും ആന്തരിയവുമായ സവിശേഷതയുടെയും ബന്ധത്തിന്റെയും കാര്യമാണ്. ദൈവം ക്രൈസ്തവ ചിന്തയിൽ ഒരു കുടുംബമാണ്. പിതാവും പുത്രനും പരിശുദ്ധാത്മാവും ചേർന്ന് കൂട്ടായ്മ. ഈ കുടുംബസാദൃശ്യത്തിലാണ് മനുഷ്യനെ സൃഷ്ടിച്ചത്. ദൈവീക കുടുംബത്തിലെ ഓരോ ആളത്തവും വ്യക്തി പ്രവർത്തനതലങ്ങളിൽ സവിശേഷതയുള്ളവരാണ്. എന്നാൽ അത് അവരുടെ തുല്യതയും ഐക്യവും തകർക്കുന്നില്ല. ഈ ത്രിത്വാന്തര കൂട്ടായ്മയുടെ മാതൃകയിലാണ് സ്ത്രീ-പുരുഷന്മാർ ചേർന്ന് മനുഷ്യനെ സൃഷ്ടിച്ചത്. അതുകൊണ്ട് സ്ത്രീയും പുരുഷനും തങ്ങൾക്ക് സഹജമായ സവിശേഷതകൾ നിലനിർത്തി തുല്യതയിലും പങ്കാളിത്തത്തിലും സഹകരിക്കുന്നു എന്നു സൂചന. ത്രിത്വ സങ്കല്പത്തിൽ ആധിപത്യ-വിധേയത്വ ബന്ധം ഇല്ലാത്തതുപോലെ സ്ത്രീ-പുരുഷ ബന്ധത്തിലും അത് അനുവദനീയമല്ല.

വൈവിധ്യം(plurality) ആധിപത്യ സാധ്യത നൽകുന്നില്ല. വൈവിധ്യത്തിൽ ഓരോരുത്തർക്കും പൂർണ്ണതയുണ്ട്. ഓരോരുത്തരുടെയും പ്രത്യേകതകൾ ധർമ്മ-പ്രവർത്തനപരമാണ്. അതായത് ഓരോരുത്തരിലും അർപ്പിതമായ ധർമ്മങ്ങൾ നിർവ്വഹിക്കുന്നതിനുള്ള സാഹചര്യം സൃഷ്ടിക്കുക മാത്രമാണ്. അനുഗ്രഹീത ത്രിത്വത്തിലും മനുഷ്യരുടെ സ്ത്രീ-പുരുഷ കൂട്ടായ്മയിലും വ്യക്തിയുടെ കാര്യം സമാനമാണ്. ഇവിടെ ആളത്ത സവിശേഷതകൾ ഒരു കൂട്ടുജീവിതത്തിന് (symbiosis) അവരെ പ്രാപ്തരാക്കുക മാത്രമാണ്. കൂടാതെ പുരുഷൻ മനുഷ്യ സങ്കല്പത്തിന്റെ മാനദണ്ഡമായി(norm) പരിഗണിക്കപ്പെട്ടുകൂടാ. ഉല്പത്തി പുസ്തകത്തിലെ രണ്ടാം അദ്ധ്യായത്തിലെ ആദ്യ മനുഷ്യൻ ഒരു പുരുഷൻ ആയിരുന്നില്ല. നേരെ മറിച്ച് സ്ത്രീയും പുരുഷനും ചേർന്ന സംയുക്ത വ്യക്തിത്വമായിരുന്നു. അതായത് സ്ത്രീ പുരുഷ തത്വങ്ങൾ അവിഭാജിതമായി ആദിമനുഷ്യനിൽ നിലനിന്നിരുന്നു എന്നു സൂചന. അവ രണ്ടായി പിരിഞ്ഞ് സ്ത്രീയും പുരുഷനുമായി തീർന്നതിന്റെ വിവരണമാണ് ഉല്പത്തി പുസ്തകം രണ്ടാം അദ്ധ്യായത്തിലെ പ്രമേയം. അന്ത്യോക്യയിലെ തെയോഫിലോസ് തന്റെ Ad Autolicum എന്ന ഗ്രന്ഥത്തിൽ സൃഷ്ടിയോടും വീണ്ടെടുപ്പിനോടും ബന്ധപ്പെട്ട് അവിഭക്ത ത്രിത്വത്തിന്റെ വിഭജന വികസനത്തെപ്പറ്റി പറയുന്നുണ്ട്. അതുപോലെയാണ് ആദ്യ മനുഷ്യൻ സ്ത്രീയും -പുരുഷനുമായി വിഭജിക്കപ്പെടുന്നത്. ഇതും ആധിപത്യ -വിധേയത്വ ബന്ധ സൂചനയ്ക്ക് ഇടം നൽകുന്നില്ല.

മനുഷ്യാളത്തത്തിന്റെ സ്വതന്ത്രരൂപം സ്ത്രീയാണ് എന്ന സൂചന ഉല്പത്തിയിലെ സൃഷ്ടികഥയിൽ കാണുന്നുണ്ട്. പുരുഷൻ തന്റെ പിതാവിനേയും മാതാവിനേയും വിട്ട് ഭാര്യയോട് ചേരുന്നു. ക്രിസ്തു ഈ വേദഭാഗം വിവാഹമോചനവുമായി ബന്ധപ്പെട്ട് ഒരു ചോദ്യത്തിനുത്തരമായി ഉദ്ധരിക്കുന്നുണ്ട്. ഇവിടെ സ്വാതന്ത്ര്യവും സ്വയസ്ഥിതവുമായ സ്ത്രീയോടുകൂടെ തനിക്കുള്ളതു നിഷേധിച്ച് ചേരുന്ന ഒരാശ്രിത വ്യക്തിത്വമായിട്ടാണ് പുരുഷനെ അവതരിപ്പിച്ചിരിക്കുന്നത്. അതുകൊണ്ട് സ്വതന്ത്ര മനുഷ്യത്വത്തിന്റെ മാനദണ്ഡം സ്ത്രീയാണ് എന്നു സൂചന.

ചരിത്രത്തിൽ അരങ്ങേറിയ പുരുഷാധിപത്യം യഥാർത്ഥത്തിൽ മനുഷ്യ വീഴ്ചയുടെ സൂചനയായിട്ടാണ് സൃഷ്ടികഥ പറയുന്നത്. ദൈവം ഹവ്വായോടു സാസാരിക്കുന്നത് ശ്രദ്ധിക്കുക. നിന്റെ ആഗ്രഹങ്ങൾ നിന്റെ ഭർത്താവിനോടാകും, അവൻ നിന്നെ ഭരിക്കും. അതായത് പുരുഷാധിപത്യം, വീഴ്ചയുടെ ലക്ഷണമാണ്. ദൈവത്തിന്റെ സൃഷ്ടി ക്രമീകരണത്തെ തകർക്കുകയാണ്. അതുകൊണ്ട് വീഴ്ച ആധിപത്യ ബന്ധത്തിന്റെ സാധൂകരണമാണ്. സൃഷ്ടികഥയിൽ സ്ത്രീ പുരുഷആധിപത്യമല്ല, പങ്കാളിത്തമാണ്. ക്രിസ്തു പറയുന്നു. "ആദിയിൽ അങ്ങനെ ആയിരുന്നില്ല" ആദിയിൽ ആയിരുന്നതാണ് ശരിയും മാനദണ്ഡവും. പിന്നീട് വന്ന ആധിപത്യ ബന്ധം ദൈവ ക്രമീകരണ വിരുദ്ധമായി തിരിച്ചറിയണം.

സൃഷ്ടി കഥയുടെ പശ്ചാത്തലത്തിൽ വേണം സ്ത്രീയുടെ വ്യക്തിത്വവും സ്വത്വവും തിരിച്ചറിയുവാൻ. അങ്ങനെയെങ്കിൽ പിന്നീട് സംഭവിച്ച സ്ത്രീയുടെ മേലുള്ള അധിനിവേശ പ്രവണതകൾക്ക് വേദശാസ്ത്ര സാധൂകരണമില്ല എന്ന് അനുമാനിക്കേണ്ടി വരും. സ്ത്രീയും പുരുഷനും അനുഗ്രഹീത ത്രിത്വത്തിലെ ആളത്തങ്ങൾപോലെ പങ്കാളിത്ത അനുപൂരക ബന്ധത്തിൽ കഴിയണം എന്നതാണ് ദൈവഹിതം. ■

## സെന്റ് തോമസ് ഓർത്തഡോക്സ്, കുമാരപുരം, തിരുവനന്തപുരം

### ചികിത്സാ സഹായം

മലങ്കര ഓർത്തഡോക്സ് സഭയുടെ തിരുവനന്തപുരം ഭദ്രാസനത്തിൽപ്പെട്ട കുമാരപുരം സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയുടെ പെരുന്നാൾ ഭാഗമായി നിരാലംബരും സാധുക്കളുമായ രോഗികൾക്ക് പരിമിതമായ ധനസഹായം നൽകുന്നു. രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തി വെള്ളപേപ്പറിൽ എഴുതിയ അപേക്ഷയോടൊപ്പം ചികിത്സിക്കുന്ന ഡോക്ടറുടെ മൂന്നു മാസത്തിനുള്ളിൽ വാങ്ങിയ സർട്ടിഫിക്കേറ്റ് സഹിതം 2013 നവം. 30 നു മുമ്പായി ലഭിക്കത്തക്കവണ്ണം **Fr. Jacob C. Philip, Vicar, St. Thomas Orthodox Syrian Church, Kumarapuram, Medical College P.O., Trivandrum -695011** എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്. എല്ലാ സഹായങ്ങൾക്കും ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**വിവാഹധന സഹായം**

തിരുവനന്തപുരം ഭദ്രാസനത്തിൽപ്പെട്ട നിർധനരായ ഓർത്തഡോക്സ് യുവതികളുടെ മാതാപിതാക്കളിൽ നിന്നും വിവാഹധനസഹായ അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷകൾ പള്ളിവികാരിയുടെ ശുപാർശയോടൊപ്പം മേൽപ്പറഞ്ഞ വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

## ചരമ രജത ജൂബിലി



**ഫാ. കെ. സി. മാത്യൂസ്**
**കരിപ്പാൽ**

പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവായുടെ സെക്രട്ടറിയും നാലുന്നാക്കൽ മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ സ്ഥാപക വികാരിയും ആയിരുന്ന കരിപ്പാൽ കെ. സി. മാത്യൂസ് കശ്ശീശായുടെ ചരമരജത ജൂബിലി ഒക്ടോബർ മാസത്തിൽ ആചരിക്കുന്നു.



**ഫാ. കെ. എം. ഏലിയാസ്**
**കൊച്ചീമൂലയിൽ**

വിദ്യാഭ്യാസ വിചക്ഷകനും പുതുപ്പള്ളി സെ. ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയുടെ ദീർഘകാല വികാരിയുമായിരുന്ന കൊച്ചീമൂലയിൽ ഫാ. കെ. എം. ഏലിയാസ് കശ്ശീശായുടെ ചരമ രജതജൂബിലി ഒക്ടോബർ മാസത്തിൽ ആചരിക്കുന്നു.

റിപ്പോർട്ട്

# അന്തർദേശീയ സമ്മേളനം

മലങ്കര ഓർത്തഡോക്സ് മർത്ത്മറിയം വനിതാ സമാജം അന്തർദേശീയ സമ്മേളനം 2013 സെപ്റ്റംബർ 18 മുതൽ 20 വരെ ഓമല്ലൂർ സെന്റ് തോമസ് വലിയപള്ളിയിൽ നടത്തി. ഡോ. യൂഹാനോൻ മാർ തേവോദോറോസ് അദ്ധ്യക്ഷത വഹിച്ചു. സമ്മേളനം കുര്യാക്കോസ് മാർ ക്ലിമ്മീസ് ഉദ്ഘാടനം ചെയ്തു. പി. എസ്. സി. മെമ്പർ പ്രൊഫ. പി. എ. കൊച്ചുത്രേസ്യാ മുഖ്യസന്ദേശം നൽകി.

രണ്ടാം ദിവസം പ.ബാവാ തിരുമേനി എഴുന്നള്ളി സമ്മേളനത്തെ അനുഗ്രഹിച്ചു. സംസ്ഥാന-ദേശീയ-അന്തർദേശീയ തലങ്ങളിൽ അവാർഡ് ജേതാക്കളായ സഭയിലെ 15 വനിതകളെ അഭിനന്ദിക്കുകയും ഉപഹാരം നൽകുകയും ചെയ്തു. ഇടുക്കി ഭദ്രാസനത്തിലെ ഒരു മർത്ത്മറിയം സമാജം അംഗത്തിന് ഭവനനിർമ്മാണത്തിന് ഒരു ലക്ഷം രൂപ നൽകി മർത്ത്മറിയം സമാജം ആരംഭിച്ച 'സ്നേഹസ്പർശം' പ്രോജക്ടിന്റെ ഉദ്ഘാടനവും പ. ബാവാ നിർവ്വഹിച്ചു.

ഡോ. യാക്കോബ് മാർ ഐറേനിയോസ്, സഖറിയാ മാർ അന്തോണിയോസ്, മാത്യൂസ് മാർ തേവോദോസിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. സഖറിയാസ് മാർ അപ്രേം എന്നീ തിരുമേനിമാരും, റവ. ഔഗേൻ റമ്പാൻ, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, അസ്സോസിയേഷൻ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ്, മർത്ത്മറിയം സമാജം മുൻ ജനറൽ സെക്രട്ടറി അക്കാമ്മ പോൾ എന്നിവരും സമ്മേളത്തിന് ആശംസകൾ നേർന്നു.

സമ്മേളനത്തിൽ ഡോ. ഏബ്രഹാം മാർ സെറാഫിം, ഫാ. ഡോ. റ്റി. ജെ. ജോഷ്വാ, ഫാ. വിൽസൺ മാത്യു, റവ. ഫാ. ഫിലിക്സ് യോഹന്നാൻ, ഫാ. പി. ജെ. ജോസഫ്, ജിജി തോംസൺ ഐ.എ.എസ്, ഡോ. അലക്സാണ്ടർ ജേക്കബ് ഐ.പി.എസ്, പ്രിയാ ജേക്കബ്, ഡോ. ജയ്സി ഫിലിപ്പ്, സുജാ ജോർജ്ജ് എന്നിവർ ക്ലാസ്സെടുത്തു.

ഫാ. മാത്യു വർഗ്ഗീസ്, പ്രൊഫ. മേരി മാത്യു, മറിയാമ്മ ചാക്കോ, ഫാ. ടൈറ്റസ് ജോർജ്ജ്, തോമസ് ജോൺസൺ കോർ-എപ്പിസ്ക്കോപ്പാ, ഫാ. കെ. വി. പോൾ, ഫാ. റ്റി. എ. ഇടയാടി, പ്രൊഫ. ഡോ. വത്സമ്മ എം. സാമുവേൽ, കുഞ്ഞമ്മ മാത്യു തുടങ്ങിയവർ സമ്മേളനത്തിന് നേതൃത്വം നൽകി.

**പ്രൊഫ. മേരി മാത്യു**

■

സ്മൃതി
NOV. 8

# സുവർണ്ണ യുഗ ശില്പി



**1907** മാർച്ച് 27 ന് കോട്ടയം വടക്കൻമണ്ണൂർ വട്ടക്കുന്നേൽ കുര്യൻ കത്തനാരുടെയും മറിയാമ്മയുടെയും ഇളയപുത്രനായി ജനിച്ച മാത്യൂസിന് 1945 ആഗസ്റ്റ് 18 ന് മാസമ്രോനാ പട്ടം മുതൽ 1959 ജൂലൈ 12 ന് മെത്രാപ്പോലീത്താ സ്ഥാനം നൽകുന്നതു വരെയുള്ള വിവിധ ഘട്ടങ്ങളിൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ കരങ്ങളായിരുന്നു പ്രവർത്തിച്ചിരുന്നത്. 1975 സെപ്റ്റംബർ 24 ന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഏറ്റെടുക്കുകയും ഒക്ടോബർ 27 ന് പൗരസ്ത്യ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്യുകയും ചെയ്തു. 1991 ഏപ്രിൽ 27 ശനിയാഴ്ച സ്ഥാനത്യാഗം ചെയ്തു. 1996 നവംബർ 8 ന് ദൈവസന്നിധിയിലേക്ക് എടുക്കപ്പെട്ടു.

ഭക്തിയും ബുദ്ധിയും ഒപ്പം പ്രാപ്തിയും, സ്വന്തം വ്യക്തിത്വത്തിൽ സമ്മേളിച്ചിരുന്ന സാമുദായിക ആചാര്യനായിരുന്നു പ. ബാവാ. വൃത്തിയും പ്രൗഢിയുമുള്ള വേഷം, ഗൗരവമുള്ള മുഖഭാവം, ശക്തിയും ശുദ്ധിയുമുള്ള ശബ്ദം, ശരീരവും ശിരസ്സും നിവർത്തിയുള്ള നിൽപ്പ്, ശിക്ഷയിലും ശാസനയിലും സ്നേഹത്തിന്റെ സൗരഭ്യം ഇതായിരുന്നു പ. ബാവാ.

കുഴപ്പം പിടിച്ചും, കലുഷിതമായ കമ്മറ്റി ആയാലും എണ്ണിയാൽ ഒടുങ്ങാത്ത ജനസമുദ്രത്തിന്റെ ആരവവും ആവേശവും നിറഞ്ഞ മഹാ സമ്മേളനമായാലും സ്വന്തവിരൽ തുമ്പിൽ ഒതുക്കിയും ഒരുക്കിയും നിർത്തുവാൻ ധിഷണശാലിയായ ആധുനിക മോശയ്ക്ക് സാധ്യമായിരുന്നു. പരിശുദ്ധാത്മാവിന്റെ പ്രവർത്തനമാണ് ഇതിന് നിദാനമെന്നും അദ്ദേഹം വിശ്വസിച്ചിരുന്നു. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായും, ഔഗേൻ ബാവായും ഇക്കാര്യങ്ങൾ ശ്രദ്ധാപൂർവ്വം മനസ്സിലാക്കിയിരുന്നതിനാൽ ഇങ്ങനെയുള്ള പ്രത്യേകം സാഹചര്യങ്ങളിൽ സ്മര്യപുരുഷനെയാണ് നിയോഗിച്ചിരുന്നത്. അസ്സോസിയേഷൻ യോഗങ്ങളിൽ ഭിന്നലക്ഷ്യത്തോടു കൂടി വരുന്നവരെ ഏകഹൃദയവും ഏകമനസ്സും ഉള്ളവരാക്കി ഒരുക്കിയെടുക്കുവാൻ പ. ബാവായുടെ വാക്കും വ്യക്തിത്വവും നിദാനമായിരുന്നു.

പ. ബാവായുടെ സ്വഭാവ ശ്രേഷ്ഠതയുടെ മുഖമുദ്ര വിശ്വസ്തത ആയിരുന്നു. പൊതുവിന്റെ പണം സത്യസന്ധമായി വിനിയോഗം ചെയ്യുവാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പണം വിനിയോഗം ചെയ്യുമ്പോൾ ദുരിശും പിശുക്കും കാണിച്ചില്ലെങ്കിലും ധൂർത്തിനും ആഡംബരത്തിനും വേണ്ടി ഒരിക്കലും വിനിയോഗിച്ചിരുന്നില്ല. പണവും ലഭിച്ച പ്രാണനും പദവിയുമെല്ലാം ദൈവം ഭരമേൽപ്പിച്ച പവിത്രമായ ദാനങ്ങളാണെന്നും അത് ഉപയോഗിക്കുന്നതിന് വിവേകം, വിശുദ്ധി, വിശ്വസ്തത ആദിയായവയോടു കൂടി ആയിരിക്കണമെന്നും സ്മര്യപുരുഷന് നിർബന്ധമുണ്ടായിരുന്നു. ലഭിച്ച അധികാരത്തിൽ വിശ്വസ്തത പുലർത്തിയ വ്യക്തി ആയിരുന്നു.

പ്രാവിന്റെ വിശുദ്ധിയും, പാമ്പിന്റെ ബുദ്ധിയും കുഞ്ഞാടിന്റെ ശാലീനതയും, സിംഹത്തിന്റെ ഗാംഭീര്യവും ഒരേ വ്യക്തിയിൽ ഒത്തുചേരുവാൻ സാധിക്കുമെന്ന് ആ ജീവിതം സാക്ഷിക്കുന്നു. ഡോ. പി.സി. അലക്സാണ്ടറുടെ വാക്കുകളിൽ "ഗുപ്ത ഭരണകാലം ഇന്ത്യയുടെ സുവർണ്ണ കാലഘട്ടം എന്നറിയപ്പെടുന്നതുപോലെ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പരമാദ്ധ്യക്ഷ കാലം മലങ്കര സഭയുടെ സുവർണ്ണ കാലമായിരുന്നു.

പ. ബാവാതിരുമേനിയുടെ 17-ാം ചരമവാർഷികത്തിൽ ഹൃദയപൂർവ്വമായ സ്മരണാഞ്ജലി.

**ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ**

■




# Breaking the Word

ഡോ. യാക്കോബ് മാർ ഐറേനിയോസ്

*2013 നവം. 3*

## കൂദോശ് ഈത്തോ ഞായർ

*(വി. മത്താ. 16: 13-23)*

എല്ലാ വർഷവും "ആണ്ടുപിറപ്പും ഒന്നാം തീയതിയും" ജനുവരി 1 ആണെ ങ്കിലും, സഭാ ആരാധന വർഷക്രമീകരണ ങ്ങളുടെ പശ്ചാത്തലത്തിൽ 'കൂദോശ് ഈത്തോ' യാണ് നവവത്സരദിനം. ഏതും എന്തും പെരുനാളും ആഘോഷവുമായി പരിണമി ക്കുന്ന സാമൂഹ്യ അന്തരീക്ഷ ത്തിൽ ആഘോഷ ലേശ മേശാത്ത ഒരു പ്രധാന തിരുനാളാണിത്. പുതിയ സഭാ സംവത്സര ത്തിലേക്കും ആരാധനാ വർഷ ത്തിലേക്കും തുറക്കുന്ന വാതിൽ. യഹോവയുടെ ആലയത്തിൽ വാതിൽ കാവൽക്കാരനായിരി ക്കാനുള്ള ആഗ്രഹം (സങ്കീ. 84:10) ശ്ലാഘ നീയമാണ്. താൻ തന്നെ "വാതിൽ"ആകുന്നു വെന്ന് കർത്താവ് അരുൾ ചെയ്തു, (യോഹ. 10:7,9). വാതിലിലൂടെ പ്രവേശിക്കുന്നത് പുതിയ ഒരു ഭവത്തിലേക്കായിരിക്കും. ഇവിടെ പഴമയുടെ പശ്ചാത്തലത്തിൽ പുതുമ പിറക്കുന്നു. പുതിയ വസ്ത്രങ്ങളാ യാലും പുതിയ വീടായാലും, പുതിയ ചിന്താശകലങ്ങളാ യാലും, അസങ്കലിതവും ശുഭ്രവും താല്പര്യജന്യവുമായി രിക്കും. സഭാവർഷാരംഭ പടിവാതിലും അങ്ങനെ തന്നെ. ഇവിടെ പുതുമഴ പെയ്ത് ഭൂമി ശുദ്ധമാക്കുന്നു. ഭൂമിയോ ടൊപ്പം നമ്മളും പുതുതാകുന്നു. (സങ്കീ. 104:30)

നവവത്സരാരംഭത്തിൽ 'കൂദോശ്' കവാടത്തിലൂടെ പ്രവേ ശിക്കുവാൻ നമുക്കു വാതിൽ തുറന്നു തരാനൊരാളുണ്ട്. വി. പരുമല പുണ്യവാളൻ തന്നെ. നവംബർ 2 ആണ് ഈ മഹർഷിയുടെ മഹാസമാധിദിനം. പുതുവർഷം അദ്ദേഹത്തോ ടൊപ്പം ആരംഭിക്കാം. ഇതിൽപ്പരം ശുഭോദർക്കമായെന്തുണ്ട്?

പത്രോസ് ശ്ലീഹായുടെ സാക്ഷ്യവും വിശ്വാസ പ്രഖ്യാപ നവുമാണ് ഇന്നത്തെ പ്രമേയം. സ്വന്തബോധത്തെ ചോദ്യം ചെയ്തുറപ്പിച്ച്, 'ഞാനാരാണ്' എന്ന മനനത്തിലൂടെയാണ് ഏറ്റു പറച്ചിലിലെത്തുന്നത്. അവനവന്റെ "സ്ഥിതി" മറ ന്നാൽപ്പിന്നെ എല്ലാം തകിടം മറിയും. സ്വത്വാവബോധ നിരാ സവും, അവഗണനയും വ്യക്തിത്വത്തിനും കുടുംബത്തിനും ശൈഥില്യകാരണമാകും. ഈ 'ചോദ്യംചെയ്യലിൽ' ദൈവപു ത്രനും പങ്കുചേരുന്നു. "നിലമറന്നു"ള്ള പോക്ക് സർവ്വ സാധാ രണമായ ഒരു തലമുറയുടെ ഭാഗമാണിന്നു നാമും. നിരന്തര മായ ഇത്തരം സ്വത്വഗന്ധിയായ അന്വേഷണമാണ് ഏറ്റുപറ ച്ചിലിന്റെ അടിത്തറ, സ്നേഹവും സന്തത സമ്പർക്കവും കൊണ്ടു മാത്രമെ "മറ്റെ ആളിനെ" തിരിച്ചറിയാനാകൂ. എമ്മാ വൂസിലേക്കു ഓടിപ്പോയ രണ്ടു ശിഷ്യരും (ലൂക്കോ. 24:13-35); "സുവിശേഷപ്പണി"യെന്ന നിയോഗം വലിച്ചെറിഞ്ഞ് "ജീവി ക്കാൻ പുറപ്പെട്ട ഏഴുശിഷ്യരിൽ ഒരു വരനൊഴികെ മറ്റെല്ലാ വരും (യോഹ. 21:1-14) യേശുവിനെ തിരിച്ചറിയാതെ ഇരുളി ലായിരുന്നു. പലതിൽ നിന്നും കാതലായ ഒന്നിനെ വേർതി രിച്ചറിയുന്നതാണല്ലോ 'തിരിച്ചറിവ്'. യേശു അനേക സാമാ ന്യരിൽ ഒരുവൻ എന്നല്ല, മനുഷ്യദേശത്തിൽ ഒളിപ്പിച്ചു വച്ച ദൈവപുത്രനായി അറിഞ്ഞ് ഏറ്റുപറയുന്നതാണ് ഈ തിരി ച്ചറിവിന്റെ കാതൽ. അപ്പോൾ മുതൽ അവരുടെ ദർശനത്തിന് ചിന്തയ്ക്കും ഒരു വഴിമാറ്റമുണ്ടായി.

അവിടെയും വീണ്ടുമൊരു തിരിച്ചറിവിന്റെ വാതിൽ തുറ ക്കപ്പെട്ടു. ദൈവപുത്രനാണെന്നുള്ള അറിവും പ്രഖ്യാപനവും, ക്രിസ്തുവിന്റെ മനുഷ്യാവതാരോദ്ദ്യേശ്യമെന്ന മഹാലക്ഷ്യ ത്തിലേക്കാണ് വീചികൾ പായിക്കുന്നത്. അതിന്റെ ഒരറ്റത്ത് മരണയന്ത്രമായ കുരിശും, അതിനുമപ്പുറത്ത് പുനരുത്ഥാന ത്തിന്റെ അണയാത്ത വെളിച്ചവും കാണുന്നു. അത്തരമൊരു സാഹസികവും അനിവാര്യവുമായ ദർശന ദാന്യത്തിന് അപ്പോൾ പത്രോസ് ഒരുക്കമുള്ളവനായിരുന്നില്ല. ആത്മീക തയുടെ മേല്പരപ്പിൽ നിന്നുകൊണ്ട്, "സുഖവാസം" പ്രഖ്യാ പിക്കുന്നവർക്ക് ഒരു മുന്നറിവാണിത്. ദൈവപുത്രന്മാർക്ക് ലഭിക്കുന്ന നവദർശനത്തിന്റെ പ്രാണ വേദനയും സഹന വും, അതിന്റെ പൂർണ്ണതയായ പുനരുത്ഥാന പ്രജയുമാണ്. തല്ക്കാല "അത്ഭുതങ്ങളിലും അടയാളങ്ങളിലും മാത്രം ശരണം വച്ചാൽ ശാസന ഉടനെത്തും; "സാത്താനേ, നീ എന്റെ മുമ്പിൽ നിന്നു പോകൂ"

സുവിശേഷം എന്നും വേദനയും സഹനവും വിജയത്തി ലേക്കു നയിക്കുന്ന തീർത്ഥയാത്രയാണ്. കണ്ണീരുണങ്ങുന്ന തിനുള്ള ആ പുഞ്ചിരിയാണ് യഥാർത്ഥ ആത്മീകതയുടെ സത്ത.

മേല്പറഞ്ഞവയാണ് "ശുദ്ധീകരണ"ത്തിന്റെ വഴി.

അങ്ങനെ സദാസമൂഹത്തിന്റെ പവിത്രീകരണം സത്യസംബന്ധമായ തിരിച്ചറിവിന്റെ പ്രഭാതവും, സഹനത്തിന്റെ പെരുവഴിയുമാകുന്നു. വാതിൽ തുറന്നുതരാൻ നില്ക്കുന്ന കാവൽക്കാരനായ പ. പരുമല പുണ്യവാളൻ ശാന്തമായി മൊഴിയുന്നതും ഈ വലിയ ഉദയത്തിന്റെ ഇതിഹാസം തന്നെയല്ലേ?

### *2013 നവം. 10*
## ഹൂദോസ് ഈത്തോ ഞായർ
*(വി. യോഹ. 10: 22-38)*

ശുദ്ധീകരണം ദൈവീകരണത്തിനുള്ള നിമിത്തമായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നു (മത്താ. 5:8; എബ്രാ. 12:14). ശുദ്ധീകരിക്കപ്പെടുന്നത് ബലിവസ്തുവാകയാൽ അത് ദൈവസന്നിധാനത്തിൽ ദൈവോദ്ദേശ്യ പൂർത്തിക്കായി പ്രതിഷ്ഠിക്കപ്പെടുന്നു. അബ്രഹാം 'വിളി' സ്വീകരിച്ച്, സ്വന്തമായുള്ളതിനെയെല്ലാം ഉപേക്ഷിച്ച് "കണ്ടിട്ടില്ലാത്ത" ദിക്കിലേക്കു യാത്രപുറപ്പെട്ടത് 'പ്രതിഷ്ഠ'യുടെ ഒരു നിത്യ പ്രതീകമാണ്. "risk" എടുക്കൽ ഈ പ്രകൃതിയിലെ സുപ്രധാന അംശമാണ്. എങ്ങോട്ടന്നറിയാതെ, ഇറങ്ങിപ്പുറപ്പെടുന്നതിനു കാരണം വിളിയും നിയോഗവും മാത്രം. 'Risk' എടുക്കൽ ഒരുതരം അസ്ഥിരതയിലേക്കുള്ള കുതിപ്പാണ്. അപ്പോൾ സ്ഥിരതാബോധമുദിക്കുന്നു; കഴിഞ്ഞുപോയതാണ് നശ്വരവും അസ്ഥിരവുമെന്നു അപ്പോഴാണ് ഗ്രഹിക്കുക!

വി. മാമോദീസായിൽ 'ശുദ്ധീകരണം' കഴിഞ്ഞാൽ ഒരു സമ്മതവും സ്വീകരണവുമാണ് പുറകെ. ഒരു മാറ്റം അഥവാ ഭരണ വ്യവസ്ഥയിൽ നിന്ന് മറ്റൊന്നിലേക്ക് ഒരു ചുവടുമാറ്റം ഇവിടെക്കാണാം. ഇവിടെ പരാമൃഷ്ടമായ 'സ്വീകരണം' മറ്റൊരാളിന്റെ വരുതിക്കു നിന്നും കൊടുക്കാനുള്ള സമ്മതമാണ്. 'സഭാപ്രതിഷ്ഠ'യുടെ ആത്മാവും ദൂതും ഈ പരിണാമത്തിന്റെ (transfrom ation) കഥയാണ്. ആത്മീക-ലൗകിക മണ്ഡലങ്ങളിൽ ഒരുപോലെ ക്രിസ്തുവിൽ ഭരണത്തിൻ കീഴിൽ വരുന്നു എന്നു പറയാം. ഈശ്വരനെ 'ആത്മീക' രംഗങ്ങളിൽ ഒതുക്കിയിട്ട്, 'ലൗകീക'ങ്ങൾ സ്വന്തം പോക്കറ്റിൽ വച്ചുകൊണ്ടു നടക്കാൻ ശ്രമിക്കുന്നത് വഞ്ചനയും ഇരുംതോണിയിൽ കാൽ ചവിട്ടുന്നതുപോലെ ആപത്ക്കരവുമായിരിക്കും.

ദൈവത്തിന്റെ "ഭരണവ്യവസ്ഥക്ക്" സമ്പൂർണ്ണമായി കീഴടക്കുന്നതാണ് പ്രതിഷ്ഠ. എങ്കിൽ, പ്രതിഷ്ഠാനന്തരം പ്രതിഷ്ഠവസ്തുവിന്മേൽ തുടർന്ന് അവകാശമൊന്നുമുണ്ടാകയില്ല എന്ന തിരിച്ചറിവും ജനിക്കണം. സ്വകാര്യ താല്പര്യങ്ങളും നിശ്ചയങ്ങളും 'സ്വന്ത'മാണ ന്നാണല്ലോ വയ്പ്. എന്നാൽ അവപോലും മറ്റൊരു നിയതിയിലൂടെ കൈകളിൽ വച്ചിട്ട് എളിമയോടെ മാറി നിൽക്കുന്നതിന് ധൈര്യം വേണം. ധൈര്യമില്ലാത്തവന് 'risk' എടുക്കാനാവില്ല. യോനാ കടലിലെറിയപ്പെടാൻ സന്നദ്ധത അറിയിക്കുന്നത് ഇതിനുദാഹരണമാണ് (യോഹ. 1:11-15). തന്റെ ഏകജാതനായ മകനെ ബലിയായ് പ്രതിഷ്ഠിക്കാൻ തയ്യാറായ അബ്രഹാം മരണവക്രത്തിൽ നിന്നും കൊലക്കത്തിയിൽ നിന്നും അതിശയകരമായി രക്ഷപെട്ട മകനോടൊപ്പം വിജയശ്രീലാളിതനായി മോറിയാ മലയിറങ്ങുമ്പോൾ, പ്രതിഷ്ഠയുടെ വിലയെയും, പ്രതിഫലത്തെയും പറ്റി നല്ല ഉൾബോധമുള്ളവനായിരുന്നു.

ത്യാഗത്തിന്റെ ബലിപീഠമായ കുരിശിൽ യേശു സ്വയം സമർപ്പിച്ചതിനാൽ ലോകത്തിനു രക്ഷയുണ്ടായി. ഏറ്റവും വലിയ "risk-taking" ആയിരുന്നു അത്. കാരണം, പാപലേശമില്ലാത്തവൻ പാപം ചുമക്കുന്നത് മഹാത്ഭുതം

തന്നെയാണ്. തന്റെ പ്രതിഷ്ഠയിലൂടെ നന്മയുണ്ടായി. അത്തരം പ്രതിഷ്ഠാബോധത്തിലേക്ക് യേശു നമ്മെ ഇന്നും വിളിക്കുന്നു. യഹൂദപ്രമാണികൾ യേശുവിനോട് ആരാഞ്ഞത് “എന്തധികാരത്താൽ ഇതെല്ലാം ചെയ്യുന്നു” എന്നായിരുന്നു. അധികാരം ബലി ഏറ്റുവാങ്ങലാണെന്നാണ് ‘ലോക’ത്തിന്റെയഭിപ്രായം. നന്മ ചെയ്യുന്നതും “അധികാരമുള്ളതു”കൊണ്ടാണെന്നത് പരസ്പരവിരുദ്ധമായിത്തോന്നാം. “അധികാര”ത്തിനു പുതിയ ഒരു നിർവചനം ഇവിടെ ഉരുത്തിരിയുന്നു. ഏത് അധികാരവും സ്വയമേ ഉണ്ടായിവരുന്നതല്ല; നൽകപ്പെട്ടതാണെന്ന സമ്മതവും ഇതിലുണ്ട്. ദൈവം നൽകാത്തതായി ഒരധികാരവുമില്ലല്ലോ. (1 പത്രോ. 2:13-17)

തന്റെ ‘അധികാര’ത്തെ ചോദ്യം ചെയ്തവർക്ക് യോഹന്നാൻ സ്നാപകനെ യേശു കാട്ടിക്കൊടുക്കുന്നു. യോഹന്നാൻ ഒരു ലൗകിക അധികാരിയായിരുന്നില്ല. യേശുവും അങ്ങനെ തന്നെ. (യോഹ. 18:36). പ്രത്യക്ഷത്തിൽ പ്രൗഡിയോ, അധികാരഗർവ്വോ, ഇല്ലാതെയിരുന്ന യോഹന്നാന്റെ അധികാരം സ്വർഗ്ഗത്തിൽ നിന്നാണെന്ന് അംഗീകരിക്കാനുള്ള യഹൂദന്മാരുടെ വൈമുഖ്യം ഏറെ പ്രകടമാണ്. (ലൂക്കോ. 20:4-8). ദൈവസാന്നിദ്ധ്യവും അധികാരവും തികച്ചും അപ്രതീക്ഷിതവും ലളിതവുമായ സാഹചര്യങ്ങളിൽ പ്രത്യക്ഷമായിരിക്കും!

ക്രിസ്തുവിന്റെ ശരീരമാകുന്ന സഭ, ശിരസും മണവാളനുമായവനു സമർപ്പിക്കപ്പെട്ടിരിക്കുന്നു. (കൊലോ. 1:18). ഇത് കേവലം വൈകാരികമായ ഒരറിവല്ല. നമ്മുടെ സകല വ്യാപാരങ്ങളും, വികാരവിചാരങ്ങളും, സ്വപ്നങ്ങളും, ഭാവനകളുമെല്ലാം ദൈവത്തിനു പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. അവിടെ അവ സുരക്ഷിതമാണെന്നു മാത്രമല്ല; പ്രഫുല്ലിതമാവുകയും ചെയ്യും. ഈ സമ്പൂർണ്ണ പ്രതിഷ്ഠാബോധത്തിൽ നിന്നും നമുക്കാരംഭിക്കാം.

---

*2013 നവം. 17*

## സഖറിയായോടുള്ള അറിയിപ്പ്

*(വി. ലൂക്കോ. 1: 5-25)*

---

ശുദ്ധീകരണം, പ്രതിഷ്ഠ (കീഴടക്കം) എന്നിവയുടെ തട്ടകത്തിൽ നിന്നാണ് ലോകരക്ഷകൻ കൊണ്ടുവന്ന മനുഷ്യരാശിയുടെ പരിത്രാണത്തിന്റെ കഥ ചുരുളഴിയുന്നത്. ഇവ രണ്ടും ഏറെക്കുറെ സ്വായത്തമെങ്കിലും വേദനയും സഹനവും ഇല്ലാതാകുന്നില്ല എന്നതാണ് പരമാർത്ഥം. എല്ലാം കുരിശിലേക്കു നയിക്കുന്നു. അവിടെ മരണത്തിനപ്പുറം പ്രകാശ ഗിരി കാണാം. സഖറിയ-എലിസബത്ത് ദമ്പതികൾ, നീതിയുള്ളവരും ദൈവിക പ്രമാണങ്ങൾ കണിശമായി പാലിച്ച്, ന്യായപ്രമാണം നിവർത്തിക്കുന്നവരായിരുന്നെങ്കിലും കുടുംബജീവിതത്തിലുണ്ടാകാവുന്ന ഒരു ദുഃഖത്തിൽ നിന്നു വിമുക്തരായിരുന്നില്ല. ഭാര്യ നൽകിയ “ലൗകിക” മുന്നറിയുപ്പുകൾ വകവയ്ക്കാതിരുന്ന ഇയ്യോബിനെപ്പോലെ (ഇയ്യോബ് 2:9-10), ഈ ദമ്പതികളും ദൈവഭക്തരായി തുടർന്നു.

“... കുചേലൻ ഭക്തികൊണ്ടു ദാരിദ്ര്യദുഃഖവും ഉൾക്കൊള്ളാതെ കണ്ടില്ലതു ഭജിച്ചിരുന്നു”

എന്ന കുചേലവൃത്തം വഞ്ചിപ്പാട്ടിലെ ആശയവും ഇതുതന്നെ. എല്ലാവർക്കും ഇത് സാദ്ധ്യമാണെന്ന് വാദിക്കാമെങ്കിലും, ഇതു സാദ്ധ്യമാണെന്നു പറയുന്നതാവും ശരി.

ഏറെ ശ്രദ്ധേയമായ ഒരു സംഗതി, ലോകപവിത്രാണ ചരിത്രം ഔപചാരികമായി ആരംഭിക്കുന്നത് ഒരു “ദൈവഭക്തിയുള്ള” കുടുംബത്തിലെ പ്രശ്നം വിവരിച്ചുകൊണ്ടാണ്? കുടുംബ പ്രശ്നങ്ങളിൽ നിന്നു ഒളിച്ചോടാൻ പാടില്ല; അവയ്ക്കുനേരെ കണ്ണടയ്ക്കാനും പാടില്ല. കുടുംബം എന്നത് ബൈബിളിൽ പാവനമായി കരുതപ്പെടുന്നതും ചർച്ചചെയ്യപ്പെടുന്നതുമാണല്ലോ. സഖറിയാ ഏലിസബത്ത് കുടുംബത്തിൽ നീളുന്ന ദുഃഖത്തിന്റെ ചരിത്രം മാത്രം “ഇതിനു തക്കവണ്ണം എന്തു പാതകം ചെയ്തു” എന്ന പരിദേവനം തികച്ചും അസ്ഥാനത്താണെന്ന് ഇവിടെ വ്യക്തമാണ്. സംഭവങ്ങളെക്കാൾ ദൈവോദ്ദേശ്യങ്ങൾക്കും നിയോഗങ്ങൾക്കുമാണ് മൂല്യം കല്പിക്കേണ്ടത്.

ദുഃഖം കല്ലാക്കിയ മനസ്സായിരുന്നിരിക്കാം സഖറിയായുടേത്. അതുകൊണ്ട് സ്വപ്നദർശനമല്ല, മാലാഖ നേരിട്ട് അദ്ദേഹത്തിന് ദൂതുനൽകി. മുന്നോടിയുടെ ജനനം മാനുഷികമെങ്കിലും, വാർദ്ധക്യത്തിലെ ഗർഭധാരണം എന്ന പ്രത്യേകതയാൽ വേറിട്ടതുതന്നെ ദുഃഖവും വ്യസനവും നീങ്ങി, ആനന്ദവും സന്തോഷവുമുണ്ടാകും എന്നാണ് മാലാഖ നൽകുന്ന വാഗ്ദാനം. സഖറിയായുടെ അവിശ്വാസത്തെ മലാഖയും മനുഷ്യരും പഴിക്കുമെങ്കിലും, വർഷങ്ങളോളം കണ്ണീരിൽ മുങ്ങിയ മനസ്സിന്, സന്തോഷവാർത്ത പോലും അസഹനീയമായിത്തോന്നാം എന്നത് മനുഷ്യ സ്വഭാവത്തിലെ ഒരു സത്യം മാത്രം. ഇവിടെ സഖറിയാ തുല്യദുഃഖിതരായ ഏവരുടേയും പ്രതിനിധിയാകുന്നു.

യോഹന്നാൻ സ്നാപകന് കൃത്യമായ ഒരു നിയോഗമുണ്ട്, വഴിഒരുക്കൽ. നീതിസൂര്യന്റെ ഉദയത്തെപ്പറ്റി സാക്ഷ്യം വഹിക്കുകയും, ആ കിരണങ്ങളെ വരവേൽക്കാൻ ഹൃദയങ്ങളെ ഒരുക്കുകയും ചെയ്യുന്നതിൽ ഒരു അത്യസാമാന്യ ഉദ്യോഗവും കാണുന്നു: “തലമുറകളെ തമ്മിൽ അനുരഞ്ജിപ്പിക്കുക” എന്ന ശുശ്രൂഷയാണത്. അങ്ങനെ, “പിതാക്കന്മാരുടെ ഹൃദയം മക്കളിലേക്കു തിരിക്കുക” എന്നതിന്റെ സാംഗത്യം വ്യക്തമാക്കപ്പെടുന്നു. ‘അനുസരിക്കാത്തവരെ’ മുമ്പുകൂട്ടികണ്ടുകൊണ്ടാണ് ഈ പ്രസ്താവന. ദൈവനിയോഗ നിവൃത്തിയ്ക്കു പ്രതിബന്ധമുണ്ടാക്കുന്നവരാണീ കൂട്ടർ.

സംശയ വിവശതയിൽ, ‘ഉത്തരവാദിത്തപ്പെട്ട’ സഖറിയ പുരോഹിതന് പൊടുന്നനെ ശിക്ഷലഭിക്കുന്നു-മൗനവ്രതം. ആ ശാപതു കാലം ജാഗരണത്തിലും അനുതാപത്തിലും വാഗ്ദാന നിവൃത്തിക്കായി കാത്തിരിക്കാനാണാജ്ഞ. നാവാട്ടം ഗുണത്തിനോ ദോഷത്തിനോ “കേടുകൂടാത്ത വാക്കാമായുധം പ്രയോഗിച്ചാൽ” അതു “പൂർണ്ണമായ് ശമിക്കുകയില്ലൊട്ടു നാൾ ചെന്നാൽപ്പോലും” എന്നുണ്ടല്ലോ.

അന്നുമുതൽ സഖറിയ -ഏലിസബത്ത് ദമ്പതിമാരുടെ ഇടയിൽ ആംഗ്യഭാഷ കുടിയേറി. ആഘോഷത്തിനു മുമ്പ് ഒരുക്കം ആവശ്യമാണല്ലോ. അതുകൊണ്ട് ഗർഭിണിയും വൃദ്ധയുമായ ഏലിസബത്തും അഞ്ചുമാസം ജനജീവിത ബന്ധമില്ലാതെ ഒളിച്ചുപാർത്തു. (ലൂക്കോ. 1:25). അതും ജാഗരനാളുകളായിരുന്നു.

ഒരു കുടുംബപ്രശ്നം പരിഹൃദമായത് അത്ഭുതകരമായാണ്. അവിടെ ലോക പരിത്രാണ ചരിത്രം ആരംഭിക്കുന്നു.

---

*2013 നവം. 24*

## ദൈവമാതാവിനോടുള്ള അറിയിപ്പ്

*(വി. ലൂക്കോ. 1: 26-38)*

---

വി. വേദഗ്രന്ഥത്തിലെ സർവ്വസുന്ദരമായ ഒരു ഭാഗത്ത് ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ വർണ്ണന. (ലൂക്കോ. 1:26-38). വിശ്വപരിത്രാണ കഥയിലെ ഒരു നിർണ്ണായക രംഗം ഭീതിയുടെ അനിശ്ചിതത്വത്തിന്റെയും നിഴലിൽ നടന്ന ഒരു ആത്മസമർപ്പണമാ

ണ്. "Bottomless bottom" എന്ന് ഷേയ്ക്സ്പിയർ മഹാകവി പറയുംപോലെ ഇവിടെ എല്ലാം ആകസ്മികവും അനിശ്ചിതവുമായിത്തോന്നും. എന്നാൽ കാരിരുമ്പിന്റെ കരുത്തും, അതേ സമയം പട്ടുനൂലിന്റെ മിനുസവുമുള്ള ദൈവവചനം സാർത്ഥകമാവുക തന്നെ ചെയ്യും.

മറിയാം ഭയന്നുപോയി: മാലാഖയെ ക്കണ്ടില്ലെ, അവൾ പറഞ്ഞ വചനം നിമിത്തം (ലൂക്കോ. 1:29). ഇത്തരമൊരു വാർത്ത കേൾക്കാൻ നൂറ്റാണ്ടുകളായി സൃഷ്ടി കാതോർക്കുകയായിരുന്നു, വിമോചന സന്ദേശനത്തിനായി. "നിർമ്മലമായുദരേ നിർമ്മലമായ്, വന്നു വസിച്ച നിർമ്മലൻ" തെരഞ്ഞെടുത്തത് നിഷ്കളങ്കമായ ഈ പെൺകിടാവിനെയായിരുന്നു. സധൈര്യം ഉച്ചരിക്കപ്പെട്ട "ഉവ്വ്" എന്ന ആദിനാദ (ഓംകാരം പോലെ)ത്തിലൂടെ "സ്ത്രീയുടെ നിന്ദ നീക്കപ്പെട്ടു. ധാർമ്മികതയ്ക്ക് ഉറച്ച് അടിത്തറയായി. അവിവാഹിതകൾ പ്രസവിക്കുന്നതിന്റെ അധാർമ്മികതയിലേക്ക് കന്യകമറിയാം വിരൽ ചൂണ്ടുന്നതിന്റെ പ്രാധാന്യം ശ്രദ്ധിക്കാതെ പോകരുത്. അവിടെ, വിശ്വം മുതൽ അവളുടെ ഉള്ളിലായി. ദൈവമായി അവളിലേക്കു പരിശുദ്ധാത്മാവു മൂലം (ലൂക്കോ. 1:35) പ്രവേശിച്ചവൻ, ദൈവവും മനുഷ്യനുമായി അവളിൽ നിന്നും പുറപ്പെടുവാനിരിക്കുന്നു!

പഴയനിയമത്തിൽ നല്ല അവഗാഹം നേടിയരുന്ന വി. കന്യകയ്ക്ക് ദൈവനിയോഗത്തിന്റെയും, മനുഷ്യന്റെ പ്രതിഷ്ഠാനുഭവങ്ങളുടെയും കഥകൾ അന്യമായിരുന്നില്ല. അബ്രഹാം ദൈവത്തെയും, യിസഹാക്ക് പിതൃശാസനത്തെയും ചോദ്യം ചെയ്തില്ല എന്നത് ഈ നിർമ്മലതയുടെ മനസ്സിൽ പച്ചപിടിച്ചു നിന്നിരിക്കണം. (ഉല്പ. 22) നിഷ്കളങ്കതയും, ധാർമ്മിക അടിത്തറയും, വിനയമുള്ളവർ അസാമാന്യധീരരായിരിക്കും എന്നതിന്റെ ദൃഷ്ടാന്തമാണ് വി. മറിയാം. 'നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ' (ലൂക്കോ. 1:38) എന്ന വി. കന്യകയുടെ പ്രതിസ്പന്ദനം മനുഷ്യരാശിയുടെ മുഴുവൻ ആഹ്ലാദകരമായ കീഴടക്ക (surrender) മായിക്കാണ്. കീഴടക്കമില്ലാതെ വിജയമില്ല എന്നതാണു നീതി. യേശുവും ക്രൂശുമരണമെന്ന കയ്പുള്ള കാസാ കുടിക്കണം എന്ന പിതൃനിയോഗത്തിന്റെ മുകളിൽ ശിരസ്സു നമിച്ചു. വിജയത്തിലെത്തി, ഒപ്പം നമ്മെയുമെത്തിച്ചു.

'Risk' എന്നതിന്റെ പൊരുൾ തേടി ഏറെ ദൂരം അലയേണ്ടതില്ല. ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ സുമനോഹര രംഗം കണ്ടാൽ മതി. ദൈവം മനുഷ്യനാകുക എന്നതാണ് പരമായ 'risk-taking'. അതിൽപ്പരം ഒരു "താഴേക്കിറങ്ങൽ ഉണ്ടായിട്ടില്ല. മറുഭാഗത്ത് ഒരു പ്രതികരണമായി, അതേറ്റു വാങ്ങാൻ സ്വയം സമർപ്പിച്ച് ഞാൻ കർത്താവിന്റെ ദാസി" എന്നുമെഴിയുന്ന നിർമ്മല കന്യകയും! മനുഷ്യന്റെ അധഃപതനാവസ്ഥ എന്ന അപക്കുത്തിൽ നിന്നും അവനെ ഉയർത്താൻ ആരെങ്കിലും Risk എടുക്കാൻ ഒരുങ്ങിയേ മതിയായിരുന്നുള്ളു. മനുഷ്യനാൽ അസാധ്യമായ ഈ സാഹസത്തിന് ദൈവം തയ്യാറായി. സുവിശേഷത്തിന്റെ സാരമതാണ്. വി. അത്താനാസ്യോസ് എഴുതി: "മനുഷ്യനെ ദൈവമാക്കാൻ ദൈവം മനുഷ്യനായി". സമർപ്പണമില്ലാതിരുന്നെങ്കിൽ ഈ പദ്ധതി യാഥാർത്ഥ്യമാകയില്ലായിരുന്നു.

വി. കന്യകമറിയാം പൂർണ്ണ ഹൃദയത്തോടും, പൂർണ്ണ മനസ്സോടും, പൂർണ്ണ ശക്തിയോടും കൂടെ (ആവ. 6:5-6) ദൈവത്തെ സ്നേഹിച്ചും, സേവിച്ചും കർത്താവിന്റെ രക്ഷാപ്രവർത്തനത്തിന്റെ ഇങ്ങനെ പങ്കാളിത്വവും വഹിച്ചു. തന്റെ ജീവനെ കരുതുന്നവൻ അതിനെ നശിപ്പിക്കുമെന്നും, സുവിശേഷത്തിനുവേണ്ടി സ്വജീവനെ നശിപ്പിക്കുന്നവൻ അതിനെ നേടുമെന്നുള്ള കർതൃ വചനം ഇവിടെ നടപ്പിലായിരിക്കുന്നു.

ദൈവവചനം നമ്മുടെ നാവിലും ഹൃദയത്തിലുമുണ്ടായി അതു നമ്മെ വഴിനടത്തട്ടെ! ■

## കോലഞ്ചേരി പള്ളി ...



**കോലഞ്ചേരി:** സെ. പീറ്റേഴ്സ് & സെ. പോൾസ് പള്ളി 1934-ലെ ഭരണഘടന പ്രകാരം ഭരിക്കപ്പെടണമെന്ന് കേരള ഹൈക്കോടതി സെപ്റ്റംബർ 4-ന് വിധി പ്രഖ്യാപിച്ചു. ഫാ. ജേക്കബ് കുര്യനെ പള്ളിയുടെ വികാരിയായി നിയമിച്ച ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ കല്പന ശരിയായതും ജില്ലാക്കോടതിയുടെ കണ്ടെത്തൽ തിരുത്തേണ്ടതില്ലെന്നും ഹൈക്കോടതി വിധി പറഞ്ഞു. വിധി അറിഞ്ഞ ഉടനെ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ കോലഞ്ചേരിയിൽ എത്തിച്ചേർന്നു.

**12th DEATH ANNIVERSARY, 09.09.2013**

*By Sorrowing Family,*

Mrs. Sosamma Mathai (wife)
Anil - Annie, Biji - Anitha,
Ani - Biji, Shruthi,
Vishalmon & Kripamol

MR. M.V. MATHAI
SHADHOL (M.P.)



**BRIDE GROOM WANTED**

Orthodox parents invite proposal for their daughter Fair & Slim (25/160), M.Tech, Structural Engg. from I.I.T., employed at Chennai, from Orthodox parents of professionally qualified boys with clean habits, employed abroad or outside Kerala.

*Contact:*

Email : 1957ckc@gmail.com

Mobile No. 8589021957

**BRIDE GROOM WANTED**

Orthodox parents new Mumbai invite proposal for their daughter 27/164, M.Tech (IT) B/B outside kerala, employed at Banglore from Orthodox Parents of professionally Qualified Boys.

*Contact:*

Mob. 08381038956

email: mathews_r13@yahoo.com

**BRIDE GROOM WANTED**

Orthodox Parents invite proposals for their daughter 26/158 , M.Sc. Nurse, from parents of well qualified and employed boys.

*Contact:*

**0480-2755946,**

**9995238971**

## For Favours Received





Aji, Valanjavattom



ഒരു വിശ്വാസി

# വിശുദ്ധനാട്ടിലേക്ക് തീർത്ഥയാത്ര

**ഇസ്രായേൽ ഗവണ്മെന്റിന്റെ 'ടൂറിസം അംബാസഡർ' ബഹുമതി ലഭിച്ച ഫാ. ജോൺ ശങ്കരത്തിൽ നയിയ്ക്കുന്ന**

# ജറുശലേം യാത്ര

അഭിവന്ദ്യ തിരുമേനിമാരുടെ ആത്മീയ നേതൃത്വത്തിൽ യേശു ക്രിസ്തുവിന്റെ ജനന-മരണ സംഭവങ്ങൾക്ക് സാക്ഷ്യം വഹിച്ച ഇസ്രായേൽ, ഈജിപ്റ്റ്, ജോർദ്ദാൻ, പാലസ്തീൻ എന്നി രാജ്യങ്ങളിലെ പുണ്യസ്ഥലങ്ങൾ സന്ദർശിക്കുന്നു.

- അഭി. തിരുമേനിമാർ, വൈദികർ, കന്യാസ്ത്രീകൾ എന്നിവർ യാത്രയ്ക്ക് ആത്മീയ നേതൃത്വം നൽകുന്നു.
- ബേദ്ലഹേം പള്ളിയിൽ വി. കുർബ്ബാന.
- ഉന്നത നിലവാരമുള്ള ഹോട്ടലുകളിൽ താമസസൗകര്യവും, മികച്ച ഭക്ഷണവും.

**ഒക്ടോ. 20, നവം. 12, 2014 ഏപ്രിൽ 22, മെയ് 19**

അഭി. യൂഹാനോൻ മാർ പോളികാർപ്പോസ്, അഭി. മാത്യൂസ് മാർ തേവോദോസിയോസ് എന്നി പിതാക്കന്മാർ യാത്രയ്ക്ക് ആത്മീയ നേതൃത്വം നൽകുന്നു.

*Contact:-*

**Fr. John Sankarathil, Kottayam**

**Aju Chundamannil, Vakayar, Konni**

**Ph: 9847478894, 0481-2582518, 9447123321**

**e-mail: sankarathilachen@gmail.com**

**web: www.biblicaldiscoverytours.com**

**2014 ജൂണിൽ ഇറ്റലി, റോം, അസ്സീസ്സി പാദുവ, ലൂർദ്, ടർക്കി എന്നിവിടങ്ങളിൽക്കൂടിയുള്ള യൂറോപ്പ് യാത്രയും പുറപ്പെടുന്നു**



കാഴ്ചപ്പാട്

# ഒന്നിപ്പിന്റെ മധുരം

സഭകളുടെ ഒരുമയ്ക്ക് ഒളശ്ശ മോഡൽ

കായ്പിനെ മധുരമാക്കുകയും പാറയിൽ നിന്നു ജലം പുറപ്പെടുവിക്കുകയും ചെയ്യുന്ന അത്ഭുതങ്ങൾ വേദപുസ്തക പ്രധാനമായ പഴയ സംഭവങ്ങളാണെങ്കിലും അവയെ അനുസ്മരിപ്പിക്കുന്ന ചില കാര്യങ്ങൾ ഇന്നും അന്യം നിന്നു പോയിട്ടില്ലെന്നാണു സെപ്റ്റംബർ 23 നു അന്തരിച്ച ഒളശ്ശ മഞ്ചയിൽ ഫാ. തോമസ് ഐസക്കിന്റെ വിടവാങ്ങൽ ശുശ്രൂഷ വ്യക്തമാക്കിയത്. ഒളശ്ശ സെ. ജോൺസ് യാക്കോബായപ്പള്ളി വികാരിയായിരുന്ന ശേഷം 1958 ലെ സഭാ സമാധാനം, 1964 ലെ കാതോലിക്കാ വാഴ്ച എന്നിവയെതുടർന്നു സഭൈക്യത്തിന്റെയും അനുരഞ്ജനത്തിന്റെയും നേർപാതയിൽ എത്തിയ പ്രമുഖ യാക്കോബായ വൈദികരിൽ ഒരാളാണു ഫാ. തോമസ് ഐസക്ക്.

തന്റെ പള്ളിയിൽ കക്ഷിയുടെപേരിൽ ഒരു ഭിന്നിപ്പുണ്ടാകാതിരിക്കാൻ അച്ചനും അത്മായ പ്രമുഖനായിരുന്ന നാലാത്ര എൻ. എം. ഏബ്രഹാം തുടങ്ങിയവരും ചേർന്നു മാതൃകാപരമായി സ്ഥാപിച്ച സെ. മേരീസ് ആൻഡ് സെ. ജോൺസ് ഓർത്തഡോക്സ് പള്ളിയുടെ വികാരിസ്ഥാനം ഫാ. തോമസ് ഐസക് സ്വീകരിക്കുകയാണുണ്ടായത്. കഴിഞ്ഞ അൻപതു വർഷമായി ഓർത്തഡോക്സ് പള്ളിയുടെ ആചാര്യനും ഒളശ്ശ ഹൈസ്കൂൾ അധ്യാപകനുമായിരുന്ന അച്ചന് രണ്ടിടവകകളിലെയും അംഗങ്ങളുടെ സ്നേഹ ബഹുമാനാദരങ്ങൾ അന്യൂനം ആർജ്ജിക്കാൻ കഴിഞ്ഞു.

സെപ്റ്റം. 25-നു നടന്ന അച്ചന്റെ ശവസംസ്ക്കാരത്തിൽ രണ്ടിടവകകളും ഭിന്നതകൾക്ക് അവധി നൽകി വിടവാങ്ങൽ ശുശ്രൂഷ വിജയിപ്പിച്ചു. രാവിലെ പത്തിനു സെ. ജോൺസ് യാക്കോബായ പള്ളിയിൽ നടന്ന ശുശ്രൂഷകൾക്കു വീര്യം ചോർന്ന് ഇപ്പോൾ ഏതാനും പള്ളികളിൽ മാത്രം നിലനിൽക്കുന്ന നിസ്സാര ഭിന്നതയുടെ പേരിൽ, വാശിയും കടുംപിടുത്തവും ഇല്ലാത്ത കോട്ടയം യാക്കോബായ ഭദ്രാസന മെത്രാപ്പോലീത്ത ഡോ. തോമസ് മാർ തീമോത്തിയോസും, തോമസ് മാർ അലക്സന്ത്രയോസ് മെത്രാപ്പോലീത്തായും ഇരുവിഭാഗങ്ങളിലും പെട്ട ഒട്ടധികം പട്ടക്കാരും പങ്കെടുത്തു. പള്ളിയോടും മദ്ബഹായോടും യാത്രാമൊഴി പറയുന്ന വൈദികന്റെ മൃതദേഹം പട്ടക്കാർ ഉയർത്തി "അഭിവന്ദ്യനായ ആചാര്യാ സമാധാനത്തോടെ പോകുക" എന്നു പറഞ്ഞപ്പോൾ സഭാംഗങ്ങൾ എല്ലാം തന്നെ തപ്തഹൃദയത്തോടെ നിശ്ചലരായി നിന്നു. സമുന്നതനായ ഫാ. തോമസ് ഐസക്കിനു തന്റെ മുൻ ഇടവക സമുചിതമായ വിധത്തിൽ പ്രാർത്ഥനാ നിർഭരവും അനുകരണാർഹവുമായ വിടവാങ്ങൽ നൽകിയതിനെ ഡോ. തോമസ് മാർ തീമോത്തിയോസ് ചെയ്ത പ്രസംഗത്തിൽ പ്രശംസിക്കുകയും അഭിനന്ദിക്കുകയും ചെയ്തു.

ഇരു ഇടവക പള്ളികളെയും തമ്മിൽ വേർതിരിക്കുന്നത് ഒരു കയ്യാല മാത്രമാണ്.

തുടർന്നു 25 അടി മാത്രം ദൂരെ സ്ഥിതി ചെയ്യുന്ന സെ. മേരീസ് ആൻഡ് സെ. ജോൺസ് പള്ളിയിൽ മൃതദേഹം എത്തിച്ചു സംസ്ക്കാര ശുശ്രൂഷ പൂർത്തിയാക്കുകയായിരുന്നു. ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്ത തോമസ് മാർ അത്താനാസ്യോസ്, കൊച്ചി ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് എന്നിവരുടെ നേതൃത്വത്തിലും 20-ൽ പരം വൈദികരുടെ സഹകരണത്തിലും ശുശ്രൂഷ നടത്തപ്പെട്ടു.

ഒരധ്യാപകനെന്ന നിലയിലും മഞ്ചയിൽ അച്ചൻ ചെയ്ത സേവനങ്ങളെ ഒരു മുൻ അധ്യാപകൻ കൂടിയായ തോമസ് മാർ അത്താനാസ്യോസ് ശ്ലാഘിച്ചു. ശുശ്രൂഷ സംബന്ധിച്ച ചടങ്ങുകളിലെല്ലാം ഇടവകക്കാർക്കു പുറമേ നാട്ടുകാരും, അവധി നൽകിയതിനാൽ ഒളശ്ശ ഹൈസ്ക്കൂൾ വിദ്യാർത്ഥികളും സ്റ്റാഫംഗങ്ങളും പങ്കെടുത്തു. ഇരു ഇടവകപ്പള്ളികളെയും തമ്മിൽ വേർതിരിക്കുന്നത് ഒരു കയ്യാല മത്രമാണ്.

ജീവിച്ചിരുന്നപ്പോൾ ജനങ്ങളിൽ നിന്നു അച്ചനു ലഭിച്ചിരുന്ന സ്നേഹബഹുമാനാദരങ്ങളിധികം മരണാനന്തരം ലഭിച്ചു എന്നു പറയുന്നതാവും ഏറെ ശരി എന്നു ശുശ്രൂഷകളിൽ പങ്കെടുത്ത എനിക്കു തറപ്പിച്ചു പറയാനാവും. സർവ്വരാലും അഭിനന്ദിക്കപ്പെട്ട ഈ ഐക്യസംസ്ക്കാര ശുശ്രൂഷയെ "സഭകളുടെ ഒരുമയ്ക്ക് ഒളശ്ശ മോഡൽ" എന്നു മലയാള മനോരമ വിശേഷിപ്പിച്ചപ്പോൾ ആ മഹത്തായ സന്ദേശത്തിന്റെ അർത്ഥ തലങ്ങൾക്കും അർത്ഥ വ്യാപ്തിക്കും അതിരു നിർണ്ണയിക്കാനാവില്ലെന്നു പറയട്ടെ.

-കെ.വി. മാമ്മൻ, കോട്ടയ്ക്കൽ



# സൺഡേസ്ക്കൂൾ വാർത്തകൾ

### സഹപാഠ്യ മത്സരങ്ങൾ

ഭദ്രാസനതലത്തിലുള്ളത് ഒക്ടോ. 12-നും സോണൽ തലത്തിൽ ഉള്ളത് നവംബറിലെ രണ്ടാം ശനിയാഴ്ചയായ 3-നുമാണ് നടത്തപ്പെടുന്നത്. സെൻട്രൽ സോൺ മത്സരങ്ങളുടെ നടത്തിപ്പിനായി ചുമതലപ്പെടുത്തിയിരുന്ന ചീഫ് സൂപ്രണ്ടിന് അസൗകര്യം അറിയിച്ചിരിക്കുന്നതിനാൽ, നിലയ്ക്കൽ ഭദ്രാസന ഡയറക്ടർ ഒ.എം. ഫീലിപ്പോസിനെ ചീഫ് സൂപ്രണ്ടായി നിയമിച്ചിരിക്കുന്ന വിവരം അറിയിക്കുന്നു. ഹയർസെക്കണ്ടറി വിദ്യാർത്ഥികൾക്കുവേണ്ടിയാണ് പ. ഔഗേൻ ബാവാ സ്മാരക പ്രസംഗ മത്സരം.

ഹയർസെക്കണ്ടറി വിദ്യാർത്ഥിക്കു പ്രസംഗിക്കാൻ അവസരമില്ലാ എന്നത് കണക്കിലെടുത്ത് പ. ഔഗേൻ ബാവാ സ്മാരക പ്രസംഗ മത്സരം അവർക്കു മാത്രമായി ക്രമപ്പെടുത്തുകയാണ്. ഭദ്രാസന തലത്തിൽ ഒക്ടോ. 12-നും സോണൽ തലത്തിൽ നവം. 9നും മറ്റു മൽസരങ്ങളോടുകൂടി തന്നെയാണ് ഇതും നടത്തപ്പെടുന്നത്. ഹയർസെക്കണ്ടറി വിദ്യാർത്ഥികൾക്ക് ഭദ്രാസന തലത്തിൽ നരിട്ടു തന്നെ മത്സരിക്കാം. അവിടെ ഒന്നും രണ്ടും സ്ഥാനങ്ങൾ നേടുന്നവർക്ക് സോണൽ തലത്തിലുള്ള മത്സരത്തിൽ പങ്കെടുക്കാം. 4 സോണിലും ഒന്നും രണ്ടും സ്ഥാനം നേടുന്ന 7 പേർക്കും ക്യാഷ് അവാർഡും മറ്റു സമ്മാനങ്ങളും നൽകപ്പെടുന്നതാണ്. ഔഗേൻ ബാവായുടെ ജീവിതത്തോടു ബന്ധപ്പെട്ട വിഷയമായിരിക്കും പ്രസംഗത്തിന് നൽകുന്നത്.

### വേദവചന ഭൂഷൺ

വേദവാക്യങ്ങൾക്കായി അഖില മലങ്കര തലത്തിൽ ഒരു സമ്മാനം നൽകുന്നില്ല എന്ന് കുറവ് ഈ പദവി നൽകുന്നതിലൂടെ പരിഹരിക്കപ്പെടുമെന്ന് ആശിക്കുന്നു. വാക്യമത്സരത്തിൽ ഒന്നാം സ്ഥാനം നേടുന്ന വിദ്യാർത്ഥിയെ വേദവചന ഭൂഷൺ എന്ന സർട്ടിഫിക്കേറ്റ് നൽകി ആദരിക്കുന്നതായിരിക്കും. സോണൽ തലത്തിൽ ഒന്നും രണ്ടും സ്ഥാനികളാകുന്ന വിദ്യാർത്ഥികളുടെ പേപ്പറുകൾ കേന്ദ്രതലത്തിൽ വീണ്ടും മൂല്യ നിർണ്ണയം നടത്തിയായിരിക്കും. ഈ സ്ഥാനിയെ കണ്ടെത്തുക.

### സൺഡേസ്ക്കൂൾ പഠനം ഒന്നാമത്

വിശ്വാസികളുടെ ആത്മീയ വളർച്ചയെ പരിപോഷിപ്പിക്കുവാൻ സഭ വിവിധ ആദ്ധ്യാത്മിക സംഘടനകൾ ആരംഭിച്ചിട്ടുണ്ട്. അവയെല്ലാം തന്നെ ഏവർക്കും പ്രയോജനമുള്ളതാണ്. എന്നാൽ 12-ാം ക്ലാസ്സുവരെയെന്ന നിലയിൽ ക്രമീകൃതമായ ഒരു ബോധന സമ്പ്രദായം, ഉള്ളത് സൺഡേസ്ക്കൂളിനു മാത്രമാണല്ലോ. ചില കുട്ടികളെങ്കിലും മറ്റു ആത്മീയ സംഘടനകളിൽ സജീവമായി സൺഡേസ്ക്കൂളിലെ മുതിർന്ന ക്ലാസ്സുകളിലെ പഠനം ഉപേക്ഷിക്കുന്നതായി കാണുന്നു. ഇതു നല്ല പ്രവണതയല്ല. കുട്ടികൾ ആ തരത്തിൽ മാറണമെന്ന് സഭ ഒരിക്കലും ആഗ്രഹിച്ചിട്ടില്ല. പാഠ്യ പദ്ധതി ഇല്ലാത്ത പ്രസ്ഥാനങ്ങളിൽ പ്രവർത്തിക്കുന്നത് എളുപ്പമായി തോന്നാം. എന്നാൽ തക്കപ്രായത്തിൽ ലഭിക്കേണ്ട അറിവും, വിശ്വാസപഠനങ്ങളും ഈ കുട്ടികൾക്ക് ലഭിക്കാതെ പോകുന്നത് ഭാവിയിൽ വലിയ നഷ്ടമായിരിക്കും. അതിനാൽ സൺഡേസ്ക്കൂൾപഠനം ഉപേക്ഷിച്ച് മറ്റ് ആത്മീയ സംഘടനകളിൽ സമയത്തിനു മുൻപേ പ്രവേശിക്കുന്നത് നിരുത്സാഹപ്പെടുത്തേണ്ടതാണ്.

### സിലബസിനനുസരിച്ചുള്ള പഠന ശൈലി.

അനേക വർഷങ്ങൾ സൺഡേസ്ക്കൂളിൽ പഠിച്ചവർ ഒരു പ്രത്യേക ശൈലി ഇതിനോടകം വികസിച്ചിട്ടുണ്ട്. അതു പാടേ മാറ്റുവാൻ പ്രയാസമായിരിക്കും. അതേസമയം പുതിയ കരിക്കുലം പ്രയോഗത്തിലാകുമ്പോൾ പഠനരീതിക്ക് അല്പം പോലും മാറ്റം വരുന്നില്ലെങ്കിൽ സിലബസ് പരിഷ്ക്കരണംകൊണ്ട് പ്രതീക്ഷിക്കുന്ന ഫലസിദ്ധി ലഭിക്കുകയില്ല. അതിനാൽ അദ്ധ്യാപകർ ഡിസ്ട്രിക്ട്/ഭദ്രാസന തലത്തിൽ ക്രമീകരിക്കുന്ന പരിശീലന ക്ലാസ്സുകളിൽ പങ്കെടുത്ത് കുറച്ചെങ്കിലും പഠന രീതി മനസ്സിലാക്കുന്നതു നന്നായിരിക്കും. എല്ലാ പ്രവർത്തനങ്ങളിലും ദൈവകൃപ കൂടെയുണ്ടാവട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ക്രിസ്തുവിൽ നിങ്ങളുടെ സഹപ്രവർത്തകൻ.

**ഒ. തോമസ് അച്ചൻ**

## പെണ്മ

സ്ത്രീകൾ ഇടവക ഭരണത്തിൽ മുഖ്യസ്ഥാനത്തേക്ക്. കോട്ടയം ഭദ്രാസനത്തിൽ കാനം സെ. ജോർജ് ഓർത്തഡോക്സ് ഇടവകയിലാണ് ട്രസ്റ്റി, സെക്രട്ടറി സ്ഥാനങ്ങൾ സ്ത്രീകൾക്ക്. ട്രസ്റ്റിയായി കാനം മുണ്ടമറ്റത്തിൽ പരേതനായ ഷാജിയുടെ ഭാര്യ മിനി ഷാജിയും സെക്രട്ടറിയായി പാലക്കുഴിയിൽ അജി ചെറിയാന്റെ ഭാര്യ മിനി അജിയും ഇടവകയിൽ സ്ഥാനം നേടിയത്.


മിനി ഷാജി


മിനി അജി

പ. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 475/2011-ാം നമ്പർ കല്പനയിലൂടെയാണ് സ്ത്രീകൾക്ക് ഇടവക തലത്തിൽ സമ്പൂർണ്ണ വോട്ടവകാശം ലഭ്യമായത്.

ഇതാണ് ഭരണസമിതിയിലേക്ക് സ്ത്രീകൾ തെരഞ്ഞെടുക്കപ്പെടുവാൻ അവസരം ഒരുക്കിയത്. ഇപ്പോൾ പലയിടവകകളിലും ഭരണസമിതി അംഗങ്ങളായി ഇടവകയിൽ സ്ഥാനം വഹിക്കുന്നു. സ്ത്രീകൾക്കും പുരുഷന്മാർക്കും ഇടവക ഭരണത്തിൽ തുല്യ പങ്കാളിത്തമാണ് ഇപ്പോൾ സഭ നൽകിയിരിക്കുന്നത്.

## IFS ലഭിച്ചു



സുൽത്താൻ ബത്തേരി ഭദ്രാസനത്തിൽ പുൽപ്പള്ളി സെ. ജോർജ് ഓർത്തഡോക്സ് ഇടവകാംഗമായ ജിസ് കെ. വർക്കിക്ക് IFS സെലക്ഷൻ ലഭിച്ചു. പുൽപ്പള്ളിക്കടുത്ത് ഏരിയാ പള്ളി സ്വദേശിയാണ്. IFS ലഭിക്കുന്ന ആദ്യ വയനാട്ടുകാരൻ കൂടിയാണ് ജിസ്. ബി.എസ്.സി. ഫോസ്ട്രിയിൽ ബിരുദവും ഫോറസ്റ്റ് മാനേജ്മെന്റിൽ ബിരുദാനന്തരബിരുദവും നേടിയ ജിസ് അദ്ധ്യാപക ദമ്പതിമാരായ കാക്കേത്ത് വർക്കിയുടെയും സാറാമ്മയുടെയും മകനാണ്. ഏക സഹോദരി ദിവ്യ, അധ്യാപികയാണ്.

രോഹിണി വർഗീസ്, തിരുവല്ല

# സബർമതിയിലെ സഹനപാഠം



"What counts in making a happy marriage is not so much how compitable you are, but how you deal with compatibility"- History

ചരിത്രം പരിശോധിച്ചാൽ മഹാന്മാരുടെ ദാമ്പത്യ ജീവിതങ്ങൾ പലതും അത്ര സുഗമമായിരുന്നില്ലെന്നു കാണാം. നിരന്തരം പോരടിച്ചിരുന്ന സോക്രട്ടീസ്-സാന്തിപ്പെ, ടോൾസ്റ്റോയ്-സോഫിയാ എന്നീ ദമ്പതികൾ ചില ഉദാഹരണങ്ങൾ മാത്രം. ചൂതുകളിഭ്രമവും ചുഴലിദീനവും കൂടി ജീവിതം നരകതുല്യമാക്കിയ ഡോസ്റ്റോവ്സ്ക്കി എന്ന വിശ്വസാഹിത്യകാരന്റെ ജീവിതത്തെ നേർരേഖയിലാക്കിയ അന്ന എന്ന മാലാഖയെ ലോകം നമിക്കുന്നുണ്ട്. പക്ഷെ പൊതുവെ തങ്ങളുടെ മഹാന്മാരെ ലോകം വാനോളം പുകഴ്ത്തുമ്പോഴും അവരുടെ നിഴലുകളായ സ്ത്രീകളുടെ മഹത്വം കാണുവാൻ നമുക്കു പലപ്പോഴും സാധിക്കാറില്ല എന്നതാണു സത്യം.

രാഷ്ട്രപിതാവായ മഹാത്മാഗാന്ധിയുടെ ഓർമ്മപേറുന്ന ഈ പുണ്യമാസത്തിൽ, അദ്ദേഹം സ്നേഹപൂർവ്വം 'ബാ' എന്നു വിളിച്ചിരുന്ന കസ്തൂർബായെ നമുക്ക് ഓർമ്മിച്ചെടുക്കാം. ധനിക കുടുംബത്തിന്റെ വാത്സല്യം അനുഭവിച്ചു വളർന്നു കസ്തൂർബാ എന്ന പെൺകുട്ടി പട്ടുവസ്ത്രങ്ങളും ആഭരണങ്ങളും അണിഞ്ഞ്, കളിചിരിമാറാത്ത പതിമൂന്നു വയസ്സിലാണ് ഗാന്ധി കുടുംബത്തിൽ വന്നു കയറിയത്. അതേ പ്രായക്കാരനായ മോഹൻദാസ് ഗാന്ധിക്കും വിവാഹമെന്നത് പുതിയ വസ്ത്രങ്ങളും വാദ്യമേളങ്ങളും ഘോഷയാത്രയും വിരുന്നുകളും മുമ്പു കണ്ടിട്ടും കേട്ടിട്ടുമില്ലാത്ത ഒരു പെൺകുട്ടിയുടെ ചങ്ങാത്തവും മാത്രമായിരുന്നു. വിവാഹത്തിന്റെ ആദ്യനാളുകളിൽ തന്റെ കൊച്ചു ഭാര്യ സകലത്തിനും തന്റെ അനുവാദം വാങ്ങിയിരിക്കണമെന്ന് ആ കൊച്ചു ഭർത്താവ് ശാഠ്യം പിടിച്ചു. കസ്തൂർബാ എതിർത്തുമില്ല, എല്ലാ കാര്യങ്ങളും അനുസരിച്ചുമില്ല. നിസ്സാര ശാഠ്യങ്ങളെ അവൾ കേട്ടില്ലെന്നു നടിച്ചു. ഒരു പക്ഷെ അത് കൗമാരക്കാരനായ ഭർത്താവിനെതിരെയുള്ള ഒരു ബുദ്ധിപൂർവ്വമായ നയം ആയിരുന്നിരിക്കാം. അച്ചടക്കം അമിതമായാലും അപകടകരമാണെന്ന സത്യം ക്രമേണ ഗാന്ധിയ്ക്കു മനസ്സിലായി.

ആ ദമ്പതിമാരുടെ മാനസിക വളർച്ച വളരെ പെട്ടെന്നായിരുന്നു. ഭർത്താവിനു പഠിക്കാൻ ഇംഗ്ലണ്ടിൽ പോകാൻ നിരക്ഷരരായ ആ പെൺകുട്ടി തന്റെ ആഭരണങ്ങൾ വിൽക്കാൻ തയ്യാറായി. ആഹാര കാര്യങ്ങളിൽ ഇരുവരും വലിയ മിതത്വം ശീലിച്ചു, ദാരിദ്ര്യവും ബ്രഹ്മചര്യവും ഭർത്താവിനോടൊത്ത് കസ്തൂർബായും പരിശീലിച്ചു. 'അഹിംസ' എന്ന തത്വം ബായുടെ സ്വഭാവത്തിൽ നിന്നാണ് ഗാന്ധിയുടെ തലയിൽ ഉരുത്തിരിഞ്ഞത്. ഇന്നത്തെ ധനിക കുടുംബങ്ങളിൽ നിന്നുള്ള നവവധുക്കളും കസ്തൂർബായും തമ്മിൽ പുലബന്ധം പോലും കാണുമോ! മനസ്സോടെയോ അല്ലാതെയോ, ബോധത്തോടെയോ അബോധത്തോടെയോ ഭർത്തൃപാദങ്ങൾ പിന്തുടരലാണ് ഭാര്യാധർമ്മമെന്നു കസ്തൂർബാ കരുതി എന്നു ഗാന്ധി സാക്ഷ്യപ്പെടുത്തുന്നു ('എന്റെ സത്യാന്വേഷണ പരീക്ഷണങ്ങൾ'). ഒരുകാര്യത്തിലും അവർ ഗാന്ധിയുടെ വഴിമുടക്കിയില്ല. അദ്ദേഹത്തിന്റെ ബ്രഹ്മചര്യനിഷ്ഠയ്ക്കെതിരായ ഒരു നീക്കവും ബായുടെ ഭാഗത്തു നിന്നുണ്ടായില്ല. എന്നിട്ടും അവർ സന്തുഷ്ടരായിരുന്നു. കടുത്ത അച്ചടക്കം ശീലമാക്കിയ ഗാന്ധി, വളയാത്തവൻ, വഴങ്ങാത്തവൻ, പഠിപ്പുള്ളവൻ. അക്ഷരജ്ഞാനമില്ലെങ്കിലും ലാളിത്യവും സ്ഥിരോത്സാഹവും കൈമുതലായുള്ള ഗൗരവക്കാരിയായ കസ്തൂർബാ.

സൗത്ത് ആഫ്രിക്കയിലെ ജീവിതം പല സന്ദർഭങ്ങളിലും അവരെ കഠിനമായി പരീക്ഷിച്ചു. പ്ലേഗ് പടർന്നു പിടിച്ച സമയത്ത് കസ്തൂർബാ ഭർത്താവിനോടു ചേർന്നു നിന്ന് രോഗികളെ ശുശ്രൂഷിച്ചു. അധഃകൃത വർഗ്ഗക്കാർക്കുവേണ്ടി നിർമ്മിച്ച 'ഫീനിക്സ്' എന്ന ആശ്രമത്തിൽ ബാ ശരിക്കും വിഷമിച്ചുപോയി. താണ ജാതിക്കാരുടെ തോട്ടിപ്പണി ചെയ്യാൻ മടികാട്ടിയ അവരെ ഗാന്ധിജി വീടിനു പുറത്താക്കി ഗെയിറ്റടച്ച സംഭവം സ്കൂളിൽ നമ്മുടെ ചരിത്രപാഠമായിരുന്നല്ലോ.

ക്രമേണ ബാ ഗാന്ധിയുടെ പരീക്ഷണങ്ങളിലെല്ലാം ശക്തിദുർഗ്ഗമമായി മാറുകയായിരുന്നു. ധൈര്യവതിയായിരുന്നു ഗാന്ധിയുടെ ബാ. ഒരിയ്ക്കൽ ക്ലോറോഫോം ഉപയോഗിക്കാതെ ഓപ്പറേഷനു വിധേയയാകുവാൻ അവർ തയ്യാറായി. ഗുരുതരമായ രോഗാവസ്ഥകളിൽ "മോട്ടിൽ സൂപ്പ് എനിക്കു വേണ്ട. ഭൂമിയിൽ മനുഷ്യ ജന്മം അപൂർവ ഭാഗ്യമാണ്. അറപ്പുണ്ടാക്കുന്നവ കുത്തിനിറച്ച് പവിത്രമായ ഈ ശരീരം ദുഷിപ്പിക്കാൻ ഞാനാഗ്രഹിക്കുന്നില്ല. അതിനേക്കാൾ എത്രയോ ഭേദമാണ് നിങ്ങളുടെ കൈകളിൽ കിടന്നുള്ള മരണം".

കസ്തൂർബായെപ്പോലുള്ള വനിതകൾ ശ്രദ്ധിക്കപ്പെടാതെ പോകുന്നതിനു കാരണം അവരുടെ മനോഹരമായ താഴ്മയാണെന്ന് കൊച്ചുമകൻ അരുൺ ഗാന്ധി എഴുതുന്നു. ഭർത്താവിനോടും പുത്രന്മാരോടുമൊപ്പം പല പ്രാവശ്യം കസ്തൂർബാ ജയിൽ വാസമനുഭവിച്ചു. പുരുഷന്മാർ അറസ്റ്റിലായപ്പോൾ ആശ്രമം നോക്കി നടത്തുകയും ഗാന്ധിജി നടത്തിപ്പോന്ന 'യംഗ് ഇന്ത്യ' എന്ന പത്രം മുടക്കാതെ ഇറക്കുകും ചെയ്തു. വിദേശ വസ്ത്ര ബഹിഷ്ക്കരണം, ചർക്കയിൽ നൂൽനൂറ്റ് വസ്ത്രം ഉണ്ടാക്കൽ, നിസ്സഹരണ പ്രസ്ഥാനം, ഇവയ്ക്കെല്ലാം ആ അമ്മ നേതൃത്വം നൽകി. ഒടുവിൽ ആഗാഖാൻ കൊട്ടാരത്തിലെ തടവിൽ വച്ച് ഗാന്ധിയുടെ സാന്നിധ്യത്തിൽ തന്നെ ആ മഹതി തന്റെ അന്ത്യശ്വാസം വലിച്ചു.

"സമ്പത്ത് എന്തെന്നവർ അറിഞ്ഞതേയില്ല. ഒരിയ്ക്കലും പൊങ്ങച്ചം പ്രദർശിപ്പിച്ചില്ല. ശക്തി അവർക്കന്യമായിരുന്നു. ഒരിയ്ക്കലും അധികാരം പ്രയോഗിച്ചുമില്ല. എന്നിട്ടും അവളുടെ ജീവിതം പൂർണ്ണവും നിറവുള്ളതുമായിരുന്നു"-കസ്തൂർബായുടെ വേർപാടിൽ അന്നത്തെ മാധ്യമങ്ങൾ നിരീക്ഷിക്കുന്നു.

'മാമോദീസാ മുങ്ങാത്ത ക്രിസ്ത്യാനി' എന്നു ലോകം ഗാന്ധിയെ വിശേഷിപ്പിക്കുന്നു. എന്നാൽ ക്രിസ്തു എന്ന മകന്റെ നിയോഗങ്ങൾക്കെല്ലാം ധ്യാനപൂർവ്വം കൂട്ടുപോയ വിശുദ്ധ കന്യകമറിയത്തിന്റെ സഹനവും സ്നേഹവും ത്യാഗവും അനുസരണവും ഒക്കെ നല്ലൊരളവിൽ വിളക്കിച്ചേർത്ത കസ്തൂർബാ എന്ന മഹൽ വ്യക്തിത്വത്തെ വാഴ്ത്തിപ്പാടാൻ എന്തേ ഭാരതം ഇത്രകാലം മറന്നു? ■



# പുനർനവം 10

സഖേർ

"യഹോവയായ ദൈവം നിലത്തെ പൊടികൊണ്ടു മനുഷ്യനെ നിർമ്മിച്ചിട്ടു അവന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായിത്തീർന്നു."
(ഉല്പത്തി 2:7)

സൃഷ്ടി വിവരണത്തിന്റെ മറ്റൊരുപതിപ്പാണ് രണ്ടാമധ്യായത്തിൽ നാം കാണുക. പഞ്ചഗ്രന്ഥങ്ങളുടെ രൂപീകരണ കാലവും അതിനു ആധാരമായ വ്യത്യസ്ത ഉറവിടങ്ങളുടെ പഠനവുമെല്ലാം ആധുനിക വേദപാഠങ്ങൾ നല്കുന്നുണ്ട്. Source Cristicism എന്നൊക്കെ ഒരു പഠനശാഖ തന്നെയുണ്ട്. ചരിത്രപരമായ ഒരറിവിന് ഉതകുന്നതാണ്. താല്പര്യമുണ്ടെങ്കിൽ നീ വെറുതെ Google-ൽ അന്വേഷിച്ചാൽ കൂടുതൽ വിവരങ്ങൾ ശേഖരിക്കാം. എന്തോ, എനിക്കത്ര കൗതുകം തോന്നിയിട്ടില്ല അവയിലൊന്നും. ഒരു പക്ഷേ, ഈവാനിയോസ് തിരുമേനിയുടെ സ്വാധീനം അതിനു കാരണമാകാം. പ്രാർത്ഥിക്കുന്നവനാണ് ദൈവശാസ്ത്രജ്ഞൻ എന്ന ഈവാഗ്രിയസിന്റെ നൂറ്റാണ്ടുകൾക്ക് മുമ്പുള്ള വാക്കിന്റെ അർത്ഥം മാർ ഈവാനിയോസിന്റെ ജീവിതത്തിൽ കണ്ടതുകൊണ്ടുമാകാം. ദൈവത്തെ പറഞ്ഞുകൊടുക്കുന്ന വൈദികരെക്കാളും ദൈവത്തെ പകർന്നുകൊടുക്കുന്നവരാണല്ലോ അനിവാര്യരാകുന്നത്. നീ കെറുവിക്കരുത്. നിന്റെ അന്വേഷണങ്ങളെ നിരുത്സാഹപ്പെടുത്താനും ശാസ്ത്രീയ ഗവേഷണങ്ങളെ അവഗണിക്കാനുമല്ല തുനിയുന്നത്. Theology systematic ആയി അഭ്യസിക്കുന്നതിലുള്ള എന്റെ കഴിവില്ലായ്മ തുറന്നുപറഞ്ഞന്നേയുള്ളു!

നമ്മുടെ വിഷയം 'മനുഷ്യൻ ജീവനുള്ള ദേഹിയായിത്തീർന്നു' എന്നുള്ളതാണ്. നിലത്തെ പൊടികൊണ്ടാണ് അവനെ മെനയുന്നത്. മഞ്ഞുവീണുകുതിർന്ന മണ്ണാണ്. ഒരു തരത്തിൽ ചെളികുഴച്ച് രൂപമുണ്ടാക്കി. നിസായിലെ ഗ്രിഗറി പറയുന്നത് 'God made the inner person; he molded the outer' എന്നാണ്. മൂക്കിലൂതിയ ശ്വാസമാണ് മനുഷ്യനെ ജീവനുള്ള ദേഹിയാക്കിത്തീർത്തത്. ഈ വിവരണം ഒരേ സമയം മനുഷ്യന്റെ നിസ്സാരതയെയും മഹിമയെയും വിളിച്ചോതുന്നതാണ് എന്നും On the making of man-ൽ ഗ്രിഗറി പറയുന്നുണ്ട്. കാരണം, നിലത്തെ പൊടി എന്ന നിലയിൽ എത്ര നിസ്സാരനാണ്; എന്നാൽ ദൈവം ശ്വാസമൂതിക്കൊടുക്കുന്ന തരത്തിൽ ഒരാദരവ് ലഭിച്ചതിനാൽ എത്ര ശ്രേഷ്ഠമായ ഒരു ജന്മവുമാണ് മനുഷ്യന്റേത്. ശരിക്കും, 'മൺപാത്രത്തിലെ നിധി' എന്ന പൗലൂസിന്റെ ഭാഷ എത്ര കാവ്യാത്മകമാണ്. വി. ബേസിൽ പറഞ്ഞത്, ദൈവം തന്റെ കൃപയുടെ ഓഹരി മനുഷ്യനിൽ നിക്ഷേപിച്ചുവെന്നാണ്. (Exegetic phomilies on the Psalms 19.8) മനുഷ്യനെക്കുറിച്ചുള്ള പൗരസ്ത്യ ക്രൈസ്തവ പാഠങ്ങളുടെ പുനരന്വേഷണം 'മനുഷ്യനെ' ശിഥിലീകരിക്കുന്ന 'Deconstruction' ന്റെ സമകാലികത്തിൽ ഏറെ പ്രസക്തമാണെന്ന് തോന്നുന്നു. ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ ഒരു പ്രഭാഷണശകലം ഇവിടെ ചേർക്കുന്നതു സുന്ദരമായിരിക്കും.

"പൗരസ്ത്യ സഭയുടെ ജീവിതദർശനം നാം മനസ്സിലാക്കണം. ദേഹം, ദേഹി എന്നിങ്ങനെയുള്ള (mind/soul+body) ദ്വന്ദ്വാത്മക വീക്ഷണത്തിലടിസ്ഥാനപ്പെടുത്തിയാണ് പാശ്ചാത്യലോകം മനുഷ്യനെ സമീപിക്കുന്നത്. സ്പിരിച്ച്വാലിറ്റിയ്ക്ക് പ്രാധാന്യം കുറഞ്ഞ് സൈക്കോളജി പ്രബലമായത് ഈ വീക്ഷണത്തിന്റെ അടിസ്ഥാനത്തിലാണ്. എന്നാൽ പൗരസ്ത്യ സഭ മനുഷ്യനിലെ മൂന്ന് ഘടകങ്ങളെ വെളിപ്പെടുത്തുന്നു.

(i) ദേഹം (body) : മനുഷ്യനെ ലോകവുമായി ബന്ധിപ്പിക്കുന്നത് അവന്റെ ശരീരമാണ്.

(ii) ദേഹി (Soul/psyche) : ഇവിടെയാണ് മനസ്സ്, ബുദ്ധി, ചിന്ത, വികാരം, ഇച്ഛ തുടങ്ങിയവനിലകൊള്ളുന്നത്. പ്രത്യേകിച്ച് മനുഷ്യനിലെ 'സ്വയം' (Self) എന്നതിന്റെ അടിസ്ഥാനം ദേഹിയാണ്.

(iii) ആത്മാവ് (Spirit/pneuma) : മനുഷ്യന്റെ ആത്മാവിനെ ദൈവത്മാവുമായി കൂട്ടിക്കുഴയ്ക്കരുത്. രണ്ടും രണ്ടാണ്. ദൈവാത്മാവ് മനുഷ്യന്റെ ആത്മാവിൽ കൂടെയാണ് പ്രവർത്തിക്കുന്നത്. ആത്മാവാണ് മനുഷ്യജീവിതത്തിന്റെ കേന്ദ്രബിന്ദു. മനുഷ്യന്റെ ആത്മാവിനെ (Image of God) എന്നും വിശാലാർത്ഥത്തിൽ 'ഹൃദയ'മെന്നും പറയാറുണ്ട്. മനുഷ്യന്റെ ആത്മാവാണ് ദൈവ സംസർഗ്ഗത്തിന്റെ മുഖാന്തിരം. ദൈവസംസർഗ്ഗത്തിലൂടെ മനുഷ്യന്റെ ആത്മാവിന് പ്രകാശനം ലഭിക്കുമ്പോഴാണ് മനസാക്ഷി വിവേചനബുദ്ധിയോടെ പ്രവർത്തിക്കുന്നത്. ദേഹം, ദേഹി, ആത്മാവ് എന്നിവയുടെ സംയോജിച്ച പ്രവർത്തനമാണ് മനുഷ്യവ്യക്തിത്വത്തിന്റെ അടിസ്ഥാനം. മനുഷ്യാത്മാവ് ദൈവത്തിനു വിധേയമായും ദേഹവും ദേഹിയും മനുഷ്യാത്മാവിന് വിധേയമായും പ്രവർത്തിക്കണമെന്നുള്ളതായിരുന്നു സൃഷ്ടിയിൽ ദൈവത്തിന്റെ ഉദ്ദേശ്യം. എന്നാൽ മനുഷ്യന്റെ പാപത്തോടുകൂടെ അവന്റെ ഈ ജീവിത ശൈലി നഷ്ടപ്പെട്ടു. പാപം മൂലം ദൈവ സംസർഗ്ഗം നഷ്ടപ്പെട്ടപ്പോൾ മനുഷ്യൻ ആത്മാവ് നിർജ്ജീവമായി. തന്മൂലം മനുഷ്യന്റെ ദേഹമോ ദേഹിയോ അവന്റെ ജീവിതത്തിനു അടിസ്ഥാനമായി. അതുകൊണ്ട് ഒന്നുകിൽ മനുഷ്യൻ ജഢികസുഖത്തിൽ ഭോഗപ്രിയനായിത്തീർന്നു. അല്ലെങ്കിൽ ദേഹി അധിഷ്ഠിതമായി ബുദ്ധിജീവിയോ വികാരജീവിയോ ആയിത്തീർന്നു."

Bishop Kallistose ware നെ വായിക്കുന്നതൊക്കെ പിന്നീടാണ്. അദ്ദേഹത്തിന്റെ 'The Orthodox

ശേഷം 43-ാം പേജിൽ



## പുസ്തകശാല

### പെൺമയുടെ നന്മ




സ്ത്രീ സുരക്ഷയും ശക്തീകരണവും ലക്ഷ്യമാക്കി നടപ്പാക്കുന്ന പെൺമയുടെ നന്മ എന്ന പദ്ധതിയുടെ പഠന ഗ്രന്ഥം. 25 ലേഖനങ്ങളുടെ സമാഹാരം പ. കാതോലിക്കാ ബാവായുടെ അനുഗ്രഹ സന്ദേശം. മാനവ ശക്തീകരണ വിഭാഗം ദേവലോകം, പേജ്: 176.

### അടിപ്പിണരുകൾ

ഡോ. പോൾ മണലിൽ




സഭയുടെ വേദശാസ്ത്രവും ദർശനവും സത്യസന്ധമായ നിരീക്ഷണങ്ങളിലൂടെയും അനുഭവ കഥകളിലൂടെയും അനുവാചക ഹൃദയങ്ങളിൽ എത്തിക്കുന്ന ജീവിത സ്പർശിയായ രചന. 100 വിഷയങ്ങൾ ഒരു അരമായ വീക്ഷണത്തിൽ അവതരിപ്പിക്കുന്നു. അവതാരിക: പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. സി.എസ്.എസ്., തിരുവല്ല, പേജ്. 280, വില 200 രൂപ.

### പഴഞ്ഞിയുടെ ശ്രേഷ്ഠാചാര്യൻ

ഫാ. ഡോ. ജോസഫ് ചീരൻ




പഴഞ്ഞി എം.ഡി. കോളജിന്റെ ശില്പിയായ കുറ്റിക്കാട്ടിൽ ഫാ. കെ. സി. ജോസഫിന്റെ ജീവചരിത്രം. പ്രസാധനം പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ്. എം.ജെ.ഡി. പബ്ലീഷേഴ്സ് കുന്നംകുളം, പേജ്: 276; വില. 125.

### വിശ്വാസിയായിരിക്ക

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്




മലങ്കര ഓർത്തഡോക്സ് സഭയുടെ വിശ്വാസം, പാരമ്പര്യം, വേദശാസ്ത്രം സഭാചരിത്രം എന്നിവ ചോദ്യോത്തര രൂപത്തിൽ അവതരിപ്പിക്കുന്ന പ്രൗഢ ഗ്രന്ഥം. 50-ൽപ്പരം വിഷയങ്ങൾക്ക് കൃത്യമായ ഉത്തരം നൽകുന്നു. സെ. പോൾസ്, മാവേലിക്കര, പേജ്. 131, വില: 75.

## പുനർനവം ...

42-ാം പേജിൽ നിന്നു തുടർച്ച...

Way’-ലെ നിരീക്ഷണങ്ങൾ ശ്രദ്ധിക്കേണ്ടതാണ്. ശരീരം നിലത്തെപൊടിയാണ്. ഇത് മനുഷ്യപ്രകൃതത്തിലെ ഭൗതികവും ഭൗമികവുമായ ഘടകമാണ്. ദേഹി എന്നാൽ ജീവശക്തിയാണ്. അനുഭവങ്ങളുടെയും ബോധത്തിന്റെയും മണ്ഡലമെന്ന് വിവക്ഷിക്കുന്നു. മൂന്നാമത് ആത്മാവാണ്. അത് ദൈവീകശ്വാസത്തിന്റെ പരിണിതിയാണ്. മൃഗങ്ങൾക്ക് ലഭിക്കാതിരുന്നതാണ്. ഇതിനാലാണ് മനുഷ്യന് ദൈവത്തോടുള്ള സംസർഗ്ഗം സാധ്യമാകുന്നത്. ദേഹിയുടെ പ്രവർത്തനങ്ങൾ കൊണ്ടാണ് ശാസ്ത്രീയവും താത്വികവുമായ അന്വേഷണങ്ങൾ മനുഷ്യന് സാധ്യമാകുന്നത്. എന്നാൽ നിത്യസത്യത്തെക്കുറിച്ചുള്ള പരിജ്ഞാനവും സകലസൃഷ്ടികളുടെയും ആന്തരികസത്തയെക്കുറിച്ചുള്ള അറിവും ഗ്രഹിക്കുന്നത് ആത്മജ്ഞാനത്താലാണ്. മനുഷ്യന്റെ യുക്തിക്കും ലാവണ്യാനുഭൂതികൾക്കും അതീതമാണ് ആത്മാവിന്റെ ആഴങ്ങൾ! അതുകൊണ്ടാവും പലപ്പോഴും സത്യം നമ്മുടെ “യുക്തിക്ക് നിരക്കുന്നതല്ല” എന്ന് നമുക്ക് തോന്നുന്നത്. മനസ്സുകൊണ്ട് ഗ്രഹിക്കാവുന്നതിന്റെ പരിധി മനസ്സിലായില്ലേ സഹൃത്തേ! ‘Psychology’ യുടെ പരിമിതിയും മനസ്സിലാവുന്നുണ്ടല്ലോ അല്ലേ!

മൃഗങ്ങൾ അവയുടെ ശാരീരിക ചോദനകളാൽ നയിക്കപ്പെടുന്നു. എന്നാൽ വിവേചനശേഷിയുള്ള ആത്മാവും യുക്തിസഹമായ ദേഹിയും മനുഷ്യന് നന്മയെ തെരഞ്ഞെടുക്കുന്നതിനുള്ള സ്വാതന്ത്ര്യം നല്കുന്നു. ആധുനിക മനുഷ്യന് നഷ്ടപ്പെട്ടത് തന്റെ പ്രകൃതത്തിലെ ഏറ്റവും ഉന്നതവും ആത്യന്തികവുമായ ഘടകത്തോടുള്ള അടുപ്പമാണ്; ആത്മാവിനോടുതന്നെ! ഈ ആന്തരിക അന്യവത്ക്കരണ (inward alienation)മാണ് ആധുനിക മനുഷ്യന്റെ അസ്വസ്ഥതകൾക്കും സ്വത്വബോധമില്ലായ്മയ്ക്കും പ്രത്യാശയില്ലായ്മയ്ക്കും കാരണമെന്നും ബിഷപ്പ് നിരീക്ഷിക്കുന്നുണ്ട്.

തലപുകയുന്നുണ്ടാവും ഇല്ലേ! തല്ക്കാലം നിർത്താം. മനുഷ്യന്റെ സാധ്യതകളൊക്കെ പിന്നീട് ചർച്ചചെയ്യാം. എന്റെ വിവേകശൂന്യതയിൽ നിന്നുള്ള ചില സന്ദേഹങ്ങൾ ചേർത്തവസാനിപ്പിക്കുന്നു. ഇഷ്ടപ്പെട്ടില്ലെങ്കിൽ നേരം പോക്കായി കരുതി വിട്ടേയ്ക്കണേ!

1. ദൈവം മണ്ണുകുഴച്ച് മനുഷ്യനെ ഉണ്ടാക്കിയെങ്കിൽ ഓരോ രാജ്യത്തെയും മനുഷ്യനെ അതാതു രാജ്യത്തെ മണ്ണുകുഴച്ചാവുമല്ലോ ഇപ്പോൾ ഉണ്ടാക്കുന്നത്. ഓരോ സ്ഥലത്തെ മണ്ണിനും ഓരോ സവിശേഷതകളുണ്ടല്ലോ! പഴവും പച്ചക്കറിയും പോലെ തത്വശാസ്ത്രങ്ങളും ദൈവശാസ്ത്രങ്ങളും എല്ലാം എല്ലാമണ്ണിലും ഒരുപോലെ വേര് പിടിക്കില്ലല്ലോ! അതുകൊണ്ടാവുമോ ഓരേയൊരു സത്യത്തിന്റെ പേരിൽ ഇത്രയേറേ നുണകളും ഭിന്നതകളും ഉണ്ടാവുന്നത്? അതുകൊണ്ടാണോ “ഏകം സദ് വിപ്രാ ബഹുധാ വദന്തി” (ഉള്ളത് ഒന്നു മാത്രം; പ്രാജ്ഞന്മാർ അതിന് പലപേരുകൾ പറയുന്നു. ഋഗ്വേദം 1:164.46) എന്ന വാക്യം നമ്മുടെ ‘Exclusive’ കാലത്തിൽ അപ്രസക്തമാകുന്നത്?

2. നനഞ്ഞ മണ്ണ് കുഴച്ചാണ് ദൈവം മനുഷ്യനെ ഉണ്ടാക്കിയത്. ദൈവത്തിന്റെ കൈയ്യിൽ പറ്റിയ ചെളി നമ്മുടെയും നമ്മുടെ കുട്ടികളുടെയും കാലിൽ പറ്റാതിരിക്കാനാണോ നമ്മൾ മുറ്റം നിറയെ ഇന്റർലോക്ക് ഇഷ്ടിക പാകുന്നത്? മണ്ണാൽ മെനയപ്പെട്ടവനാണെന്നും നാളെ മണ്ണിലേയ്ക്ക് തിരികെ ചേരേണ്ടവനാണെന്നും ഓർക്കാതിരിക്കാനാണോ പള്ളിയ്ക്കകത്തു പോലും ചെരുപ്പുകളഴിക്കാൻ വൈമനസ്യം കാട്ടുന്നത്? മുമ്പിൽപ്പെട്ടവന് കാഴ്ചകൊടുക്കാൻ നിലത്തെപൊടിയിൽ തന്റെ തുപ്പൽ ചേർത്ത ഒട്ടും ‘ഹൈജീൻ’ അല്ലാതിരുന്ന തമ്പുരാന് സ്വസ്തി! അവന്റെ പാദങ്ങൾതൊട്ട ഈ ഭൂമിക്കൊരു ചക്കരയുമ്മ!

3. വിശ്വാസം എന്നാൽ വിശേഷപ്പെട്ട ശ്വാസം എന്ന ഭാഷയിലെ അർത്ഥം കൗതുകമായിത്തോന്നുന്നു. ദൈവം ശ്വാസമൂതിയതുകൊണ്ടാവും നമുക്ക് വിശ്വാസവും വിശ്വാസ പ്രമാണവും ഉണ്ടായത് അല്ലേ സഖേ? ■




# W E D D I N G

| ROBIN | MERINE MAMAN |
| --- | --- |
| S/o A. J. John & Leena John | D/o Mamachan & Mercy Mamachan |
| **ANANTHANAM** | **PADIPURAVETTIL** |
| P.O. Payipad, Haripad. | Kadampanad, Adoor |
| 281/2. Gopal Niwas, Sher-E-Punjab Mumbai-400 093 | 108. Mathoshree Nerul New Bombay |
| Mob. No. 9833588116 | Mob. No. 9967514993 |

Married on 18th August 2013 at St. John's O.S. Church, Andheri (E) Solemnized By H.G. Geevarghese, Mar. Coorilos, Assisted by Priests & Cor-Episcopa.

# REV FR MATHAI PANAKKAL

PANAKKAL HOUSE, YESUDAS ROAD, KUNNAMKULAM

## 11-10-2013

III[rd] Anniversary of Entering The Heavenly Abode

Inserted by Loving Family





ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

റഷ്യൻ വിപ്ലവത്തിന്റെ ചരിത്രം മുഴുവൻ ജോസഫ് സ്റ്റാലിൻ മാറ്റിയെഴുതി. അയാൾക്ക് എതിരായിരുന്ന എല്ലാ പേരുകളും ഒഴിവാക്കി ട്രോട്സ്കി, എന്ന; വിപ്ലവത്തിൽ സ്റ്റാലിനേക്കാൾ എത്രയോ മികച്ചു നിന്ന വ്യക്തിത്വത്തെ പൂർണ്ണമായി ഒഴിവാക്കി. അദ്ദേഹം ചിത്രങ്ങളിൽ നിന്ന് വരെ നീക്കപ്പെട്ടു. സ്റ്റാലിൻ ദീർഘകാലം അധികാരത്തിൽ ഉണ്ടായിരുന്നു. അയാൾ മുഴുവൻ ചരിത്രവും മാറ്റി പുതിയ ചരിത്രമുണ്ടാക്കി.

സ്റ്റാലിൻ മരിച്ചപ്പോൾ ക്രൂഷ്ചേവ് അയാളോടും അത് തന്നെ ചെയ്തു. ക്രൂഷ്ചേവ് വീണ്ടും ചരിത്രം മാറ്റി. ലെനിന്റേതുപോലെ കേട് കൂടാതെ സൂക്ഷിച്ചിരുന്ന സ്റ്റാലിന്റെ ശരീരം പോലും അവിടെ നിന്ന് മാറ്റി കാരണം അത് കിടന്നിരുന്നത് ലെനിന്റെ ശരീരത്തിന്റെ തൊട്ടടുത്തായിരുന്നു. സ്റ്റാലിൻ ചിത്രങ്ങളും വാക്കുകളും മാത്രമേ മാറ്റിയിരുന്നുള്ളൂ. ക്രൂഷ്ചേവ് സ്റ്റാലിന്റെ ശരീരം തന്നെ എടുത്തുമാറ്റി. ജനങ്ങൾ അയാളുടെ മൃതശരീരത്തിൽ തുപ്പി. ജനങ്ങൾ ഒരിക്കലും പോകാത്തയിടത്തേക്ക് ആ ശരീരം മാറ്റി.

സ്റ്റാലിന്റെ ശരീരം യിസ്രായേലിലേക്ക് കൊണ്ട് പോയാലോ...? എന്നാരോ ചോദിച്ചു. സ്റ്റാലിൻ പറഞ്ഞു. "വേറെ എവിടെ അയച്ചാലും അവിടേക്ക് അയക്കില്ല" അവിടെ ഒരു യഹൂദൻ മൂന്നാം നാൾ ഉയിർത്തെഴുന്നേറ്റതാ. "കാരണം ഇയാൾ തിരിച്ചു വന്നാലോ"...?

ക്രൂഷ്ചേവ് ഭയപ്പെടാൻ കാരണം മുപ്പത് വർഷത്തോളം അയാൾ സ്റ്റാലിന്റെ മുമ്പിൽ വെറുതെ വാലാട്ടി നടക്കുകയായിരുന്നു. മുപ്പത് വർഷങ്ങൾ ഒരു നായയെപ്പോലെയായിരുന്നു അയാളുടെ ജീവിതം. അതിൽക്കൂടുതൽ ഒന്നുമാവാൻ അയാൾക്കാവുമായിരുന്നില്ല. സ്റ്റാലിന്റെ മരണശേഷം അയാൾ പ്രബലനായപ്പോൾ ക്രൂഷ്ചേവ് പ്രതികാരം ചെയ്തു.

ഒരു സമ്മേളനത്തിൽ വച്ച് ആരോ ചോദിച്ചു. "നിങ്ങൾ സ്റ്റാലിന് ഇത്രയധികം എതിരാണെങ്കിൽ എന്ത് കൊണ്ടാണ് അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ അത് തുറന്ന് പറയാതിരുന്നത്.? മുപ്പത് വർഷം നിങ്ങൾ അദ്ദേഹത്തിന്റെ കൂടെയായിരുന്നു. അപ്പോൾ എന്തെങ്കിലും ഉന്നയിച്ചതായോ എതിരായി പറഞ്ഞതിനോ യാതൊരു രേഖയുമില്ല. താങ്കൾ എല്ലായിപ്പോഴും ഒരു ഏറാൻ മൂളി ആയിരുന്നു. സ്റ്റാലിനോടൊപ്പമുള്ള മുപ്പത് വർഷത്തെ താങ്കൾ എങ്ങനെ വിശദീകരിക്കും?"

ക്രൂഷ്ചേവ് ഒരു നിമിഷം നിശബ്ദനായി നിന്ന ശേഷം പറഞ്ഞു. "ഇത് പറഞ്ഞയാൾ ദയവായി എഴുന്നേറ്റ്. നിങ്ങൾ ആരാണെന്ന് പറയുക." ആരും എഴുന്നേറ്റ് നിന്നില്ല. ക്രൂഷ്ചേവ് തുടർന്ന് പറഞ്ഞു. ഇപ്പോൾ നിങ്ങൾ കണ്ടില്ലേ? ഇത് തന്നെയാണ് എന്റെ ഉത്തരം നിങ്ങൾക്ക് എന്റെ മുമ്പിൽ എഴുന്നേറ്റ് നില്ക്കാനോ പേര് വെളിപ്പെടുത്താനോ കഴിയില്ല. ഇതേ അവസ്ഥയായിരുന്നു അന്ന് എനിക്കുമുണ്ടായിരുന്നത്. എനിക്ക് നിങ്ങളെ കൊല്ലാൻ കഴിയും അദ്ദേഹത്തിന് എന്നേയും കൊല്ലാൻ കഴിയുമായിരുന്നു."

എല്ലാ അധികാരകേന്ദ്രങ്ങളുടെയും ഇടപെടൽ ഇങ്ങനെയാണ്. എന്താണ് ജയിക്കുന്നത് അത് ശരി എന്താണ് തോൽക്കുന്നത് അത് തെറ്റ്. "അഭിപ്രായ സ്വാതന്ത്ര്യം" ഏത് തലത്തിലും പുറമെ പറയാവുന്ന ഒരു പാഴ്വാക്കായി മാത്രം. എല്ലാ അധികാര കേന്ദ്രങ്ങൾക്കും. സ്ഥാനം നഷ്ടപ്പെടലിൽ ഒരു തിരസ്കാര വഴിയുണ്ടെന്ന് ഓർമ്മ വേണം. ജീവിതാനന്തരം കൂടെ കനകസിംഹാസനം കൂടെയുണ്ടെന്ന ചിന്തയിൽ ഭരിക്കുന്നവരെ കണ്ട് ചിരിക്കാനല്ലാതെ എന്ത് ചെയ്യാൻ? ദൈവസ്പർശമില്ലാത്ത എല്ലാ ഭരിക്കലുകൾക്കും ശേഷിപ്പായി ഇങ്ങനെ ചില ക്രൂഷ്ചേവുകൾ ഉണ്ടെന്ന് ആരറിയുന്നു? കനകസിംഹാസനത്തിന്റെ ചുവട്ടിലെ മണ്ണ് ഒലിച്ചിറങ്ങുമ്പോഴും എന്റെ സിംഹാസനം അന്തരീക്ഷത്തിലെങ്കിലും ഉറപ്പിച്ച് ഞാനങ്ങ് നിൽക്കും എന്ന് ചിന്തിക്കുന്നവരെ എങ്ങനെ തിരുത്താൻ?

ഓർമ്മകളുണ്ടായിരിക്കണം ക്രൂഷ്ചേവുകളെക്കുറിച്ച്....
ജാഗ്രതയായിരിക്കണം മുഖസ്തുതി ചൊല്ലുന്ന ചാപിള്ളകളെക്കുറിച്ച്....
പ്രാർത്ഥനയുണ്ടായിരിക്കണം.അഭിപ്രായ സ്വാതന്ത്ര്യമുള്ള തലമുറയെക്കുറിച്ച്...

E-mail: fr.thirumangalam@gmail.com

## ഡോക്ട്രേറ്റ്



കൊട്ടാരക്കര: ചെങ്ങമനാട് ബേത്‌ലഹേം ആശ്രമം സുപ്പീരിയർ ഫാ. കെ. ഗീവർഗീസിന് സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും ക്രിസ്ത്യൻ മിനിസ്ട്രിയിൽ ഡോക്ട്രേറ്റ് ലഭിച്ചു. വിദ്യാർത്ഥികളിലെ ടെലിവിഷൻ സ്വാധീനം" എന്ന വിഷയത്തിൽ ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിലായിരുന്നു ഗവേഷണം.
കൊട്ടാരക്കര സെ. ഗ്രിഗോറിയോസ് ഹയർസെക്കണ്ടറി സ്ക്കൂളിലെ സുറിയാനി വിഭാഗം അദ്ധ്യാപകനാണ്.
കോട്ടയം ദേവലോകം അരമന അസിസ്റ്റന്റ് മാനേജരായി സേവനമനുഷ്ഠിച്ചിട്ടുണ്ട്.
ചെങ്കുളം സെന്റ് ജോർജ് ഇടവകാംഗം.
ഇപ്പോൾ ആവണീശ്വരം സെ. മേരീസ് പള്ളി വികാരിയാണ്.
എം.എ. ബി.എഡ്., ബി.ഡി., ബിരുദങ്ങളും ലഭിച്ചിട്ടുണ്ട്.



എം.ജി. സർവ്വകലാശാലയിൽ നിന്നും മാനേജ്മെന്റ് സ്റ്റഡീസിൽ ഡോക്ട്രേറ്റ് ലഭിച്ച കുട്ടമ്പേരൂർ ഗ്രേസ് കോട്ടേജിൽ കേണൽ ജി. ജി. മാത്യൂസ്. ഇപ്പോൾ കണ്ണൂർ സർവ്വകലാശാലയിൽ മാനേജ്മെന്റ് സ്റ്റഡീസ് ബോർഡംഗം. മാവേലിക്കര ഭദ്രാസന ഉത്തരമേഖല സുവിശേഷ സംഘം സെക്രട്ടറിയാണ്. കുട്ടമ്പേരൂർ സെ. ഗ്രിഗോറിയോസ് ഇടവകാംഗം.



വെല്ലൂർ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി സർവ്വകലാശാലയിൽ നിന്നും 'പ്ലാന്റ്' ജനിറ്റിക്ക് എഞ്ചിനിയറിംഗിൽ ഡോക്ട്രേറ്റ് കരസ്ഥമാക്കിയ മെർലിൻ ആൻ ബാബു. കുരമ്പാല ആലുംമൂട്ടിൽ ചർച്ച്ഹ്യൂവിൽ ബാബു കോശിയുടെയും മേരി ബാബുവിന്റെയും മകളാണ്.
പന്തളം ഇടപ്പോൺ ആഞ്ഞിലിവിളയിൽ പ്രിജോ കോശി ജോണിന്റെ സഹധർമ്മിണിയുമാണ്.

# LETTERS TO THE EDITOR

## സൈന്യത്തിന്റെ സ്നേഹസ്പർശം

ഉത്തരഖണ്ഡിൽ 2013 ജൂൺ 14 മുതൽ 17 വരെയുണ്ടായ പ്രളയത്തിൽ അകപ്പെട്ട ആളുകളെ രക്ഷിക്കാൻ ഇൻഡ്യൻ സൈന്യം നിർവഹിച്ച പങ്കിനെക്കുറിച്ചു മലങ്കര സഭയിൽ "സൈന്യത്തിന്റെ സ്നേഹസ്പർശം" എന്ന തലക്കെട്ടിൽ എഴുതിയിരിക്കുന്ന മുഖപ്രസംഗം അവസരോചിതമായി. സാധാരണയായി സൈന്യത്തിലുള്ളവരെയും അവരുടെ സേവനങ്ങളെയും ഓർക്കുന്നതു വിരളമാണ്. സമാധാന കാലത്തും യുദ്ധകാലത്തും ഒരുപോലെ രാജ്യത്തിനുവേണ്ടി ജീവൻ വെടിഞ്ഞും സേവനം അനുഷ്ഠിക്കുന്നവരാകുന്നു നമ്മുടെ സൈനികർ. അവരുടെ സേവനങ്ങളെ സ്മരിക്കുകയും അർഹരായവരെ അഭിനന്ദിക്കുന്നതും ശ്ലാഘനീയമാണ്.

രാജ്യത്തിന്റെ അതിർത്തി കാക്കുന്നതിനു മാത്രമല്ല സൈന്യത്തെ പരിശീലിപ്പിക്കുന്നതും ഉപയോഗിക്കുന്നതും, പ്രകൃതി ദുരന്തങ്ങളും അപകടങ്ങളും ഉണ്ടാകുമ്പോൾ ഒറ്റപ്പെട്ടുപോകുന്നവരെ രക്ഷിക്കുവാനും ഭക്ഷണം, വസ്ത്രം, മരുന്നു തുടങ്ങിയവ എത്തിച്ചുകൊടുക്കുവാനും അവർ സന്നദ്ധരാണ്.

മുപ്പതിൽ പരം വർഷങ്ങൾ ഇൻഡ്യയിൽ എർഫോഴ്സിൽ ഓഫീസറായി സേവനം അനുഷ്ഠിച്ചിട്ടുള്ള ആളാകുന്നു ഈ ലേഖകൻ. മാന്യമായ ശമ്പളവും ജീവിത സൗകര്യങ്ങളും ലഭിക്കുന്ന സേവനപാതയാകുന്നു രാജ്യരക്ഷാ വകുപ്പിലെ ജോലി എന്നു സ്വാനുഭവത്തിൽ നിന്നു പറയാൻ കഴിയും. വിദ്യാസമ്പന്നരായ നമ്മുടെ യുവതീയുവാക്കൾ ഡിഫൻസിലെ ആർമി, നേവി, എയർഫോഴ്സ് എന്നീ ശാഖകളിൽ ഓഫീസറന്മാരാകാൻ ശ്രമിക്കേണ്ടതാണ്. ഗൈഡൻസ് ആവശ്യമുള്ളവർക്കു ഈ ലേഖകനെ സമീപിക്കാവുന്നതാണ്. (Mob.: 9400754143)

**-ഡോ. പുന്നൂസ് യു. പാണൂർ**

## വിശുദ്ധ നഗരമായ യെരുശലേം

ഓഗസ്റ്റ് ലക്കം 'മലങ്കരസഭ' യിൽ **യെരുശലേം തീർത്ഥാടനമെന്ന ടൂർ** എന്ന തലക്കെട്ടിൽ ബഹുമാനപ്പെട്ട ഒ.തോമസ് അച്ചൻ എഴുതിയ ലേഖനം വായിച്ചു. ഇസ്രായേൽ ഒഴികെ ലോകമെമ്പാടും നിരവധി തവണ യാത്ര ചെയ്ത ബ.അച്ചൻ നടത്തിയ നിരീക്ഷണങ്ങളെ അതിന്റെ എല്ലാ അർത്ഥത്തിലും ഉൾക്കൊള്ളുന്നു. യെരുശലേം തീർത്ഥാടനം അതിന്റെ ആന്തരിക ആത്മീയഭാവം നഷ്ടമാക്കി നിർവ്വഹിക്കപ്പെടുന്നുവെങ്കിൽ അപലപനീയം തന്നെ. ഇവിടെയും എവിടെയും അത് അങ്ങനെ ഉദ്ദേശിക്കപ്പെട്ടിട്ടില്ല എന്നതാണ് സത്യം.

എന്നാൽ എവിടെയാണ് പ്രശ്നം? ആയിരം തേൻ തുള്ളിയിൽ ഒരു മീൻ തുള്ളി വീണാൽ വിഷയമായി. യെരുശലേം തീർത്ഥാടനം മറപിടിച്ച് മുതലെടുപ്പുകാർ വർദ്ധിക്കുന്നു. ടൂർ മാനേജർമാരും ട്രാവൽ ഏജന്റുമാരും വിമാന കമ്പനികളും കമ്മീഷൻ മോഹികളും കോ-ർഡിനേറ്റർമാരും ഗൈഡുകളും ഓസ്സുകാരും ഒക്കെ ഇതിൽപ്പെടുന്നു. കച്ചവടം പൊടിപൊടിക്കുന്നു. പലർക്കും ഇത് വിനോദയാത്ര, ചിലർക്ക് കച്ചവടം, മറ്റു ചിലർക്ക് ധൂർത്ത്. എന്നാൽ ഇതൊന്നും യെരുശലേം തീർത്ഥാടനത്തെ വിലക്കുവാൻ കാരണങ്ങളല്ല.

മലയാളത്തിലെ യാത്രാവിവരണ ഗ്രന്ഥമെന്ന നിലയിൽ ഖ്യാതി നേടിയ പരുമല തിരുമേനിയുടെ 'ഊർശ്ലേം യാത്രാ വിവരണ'ത്തിൽ യറുശലേം തീർത്ഥാടനത്തിന്റെ ആവശ്യകത ഭംഗിയായി വ്യക്തമാക്കുന്നുണ്ട്.

മേൽപ്പറഞ്ഞ വിഷയങ്ങൾ വിശകലനം ചെയ്യുമ്പോൾ യെരുശലേം തീർത്ഥാടനം ഉയർത്തുന്ന ചില പ്രശ്നങ്ങളുണ്ട്. അവയ്ക്കും ഉത്തരം കണ്ടെത്തേണ്ടതാണ്.

1. ഇസ്രായേലിന്റെ ടൂറിസ വികസനത്തെ പ്രോത്സാഹിപ്പിക്കുന്നതുവഴി ആ രാഷ്ട്രത്തിന്റെ റവന്യു വർദ്ധനവിനെ നാം സഹായിക്കുകയും അത് ആയുധശേഖരത്തിനും ആന്തരിക കലാപത്തിനും വഴിവെയ്ക്കുകയും ചെയ്യാം - സ്വകീയമായ വ്യയശീലങ്ങൾ രാഷ്ട്ര പുരോഗതിക്ക് ഉതകുന്ന തരത്തിൽ അവർ പാലിക്കേണ്ടതാണ്.

2. ദരിദ്രർ ധാരാളം നമ്മുടെ ഇടയിൽ ഉള്ളപ്പോൾ വർദ്ധിച്ച സാമ്പത്തിക ഭാരം ഏറ്റെടുത്ത് വിശുദ്ധനാട് സന്ദർശനം നടത്തുന്നതിൽ ധാർമ്മിക പോരായ്മ ഇല്ലേ? -എന്നാൽ വിശുദ്ധനാട് സന്ദർശിക്കാതെ ലാഭിക്കുന്ന തുക ബാങ്കിലിട്ട് പലിശ വാങ്ങുന്നതും ദരിദ്രർ സമീപത്തുള്ളപ്പോൾ തന്നെയാണ്. ശിമോന്റെ ഭവനത്തിൽ കർത്താവിനെ പരിമള തൈലം പൂശിയ സ്ത്രീയോട് ഈ പാഴ്ചെലവ് എന്തിന് എന്ന് ചോദിച്ചവർ ഉണ്ടായിരുന്നു? വിശുദ്ധനാട് സന്ദർശനത്തിന് ദരിദ്രരാണ് നമുക്ക് തടസ്സമെങ്കിൽ അതേ തത്വം മുന്തിയ വീട് വെയ്ക്കുന്നതിലും ആഡംബര കാറു വാങ്ങുന്നതിനും മുന്തിയ ഫീസ് നൽകി മക്കളെ പഠിപ്പിക്കുന്നതിലും എന്തേ കാണാൻ കഴിയാത്തത്.

3. ആധുനിക കാലത്ത് തീർത്ഥാടനം ക്ലേശകരമല്ല. വിനോദതലങ്ങൾ വർദ്ധിക്കുന്നു. ആത്മീയത കുറയുന്നു-ഇത് യെരുശലേം തീർത്ഥാടനത്തിൽ മാത്രമല്ല സ്വർഗ്ഗീയ കനാനിലേക്കുള്ള നമ്മുടെ ഭൗമിക തീർത്ഥയാത്രയിലും നാം നേരിട്ട് അനുഭവിക്കുന്ന ഇന്നിന്റെ യാഥാർത്ഥ്യമാണ്. കാലിന് മെത്തയായിരുന്ന കല്ലും മുള്ളും ഇന്ന് വാഹന ചക്രങ്ങൾകൊണ്ട് ഞെരിഞ്ഞമരുന്നു. കപ്പലും തീവണ്ടിയും കുതിരവണ്ടിയും മറ്റും വിമാനങ്ങൾക്കുവേണ്ടി വഴിമാറി. തിരക്കേറിയ ജീവിതത്തിൽ മനുഷ്യൻ ആധുനിക യാത്രാ സൗകര്യങ്ങൾ കണ്ടെത്തി. ജോർദ്ദാനിലെ വെള്ളവും കാൽവറിയിലെ മണ്ണും എണ്ണയും ഒക്കെ നമുക്ക പ്രിയതരംതന്നെ. ചാവുകടലിലെ കിടപ്പും ഗലീലാ തടാകത്തിലെ ബോട്ടുയാത്രയും പത്രോസ്സിന്റെ മീനും ലാസ്സറിന്റെ കല്ലറയും മർക്കോസ്സിന്റെ മാളികയും വിലാപമതിലും ഒക്കെ വികാരതരംഗങ്ങളും വിനോദഭാവങ്ങളും നമുക്ക് നൽകും. വികാര ജീവിയായ മനുഷ്യൻ അതിൽ കുറവ് കാണേണ്ടതുണ്ടോ.

ചുരുക്കത്തിൽ വിശുദ്ധ നാട് കണ്ടേ അടങ്ങൂ എന്ന് വാശിപിടിക്കേണ്ടതില്ല. കാരണം, അത് രക്ഷക്കുള്ള ഏകവും പ്രത്യക്ഷവുമായ മാർഗ്ഗമല്ല. വിശുദ്ധ നാട് സന്ദർശിക്കുന്നതിൽ പിശകില്ല കാരണം നമ്മുടെ രക്ഷകനും നാഥനുമായ യേശു കർത്താവിന്റെ രക്ഷണ്യ ശുശ്രൂഷ നിർവ്വഹിക്കപ്പെട്ട സ്ഥലമാണത്. കാണാത്തവർ കണ്ടവരെ വിധിക്കേണ്ട. കണ്ടവർ കാണാത്തവരെ നിന്ദിക്കുകയും വേണ്ട. എന്നാൽ നമ്മുടെ സഭാംഗങ്ങളായ അനേകർ വിശുദ്ധനാട് സന്ദർശനത്തിന് ആഗ്രഹിക്കുന്ന സ്ഥിതിവിശേഷമുള്ളതിനാൽ യാതൊരു ലാഭേച്ഛയും കൂടാതെ സഭയായി ഒരു ക്രമീകൃത സംവിധാനം സൃഷ്ടിക്കുമെങ്കിൽ (ഒരാളല്ല, സമാന മനസ്ഥിതർ ചേർന്ന സമിതി) ടൂർ മാഫിയാകൾക്ക് ഇരയാകാതെ അനേകർക്ക് വിശുദ്ധനാട് സന്ദർശിക്കാനാകും.

**- ഫാ.കുര്യൻ ഡാനിയേൽ, വളഞ്ഞവട്ടം**

## യരുശലേം തീർത്ഥാടനമെന്ന ടൂർ

ഡോ. ഒ. തോമസ് അച്ചൻ മലങ്കരസഭയിൽ "യരുശലേം

തീർത്ഥാടനമെന്ന ടൂർ" എന്ന ലേഖനം ഓഗസ്റ്റ് ലക്കത്തിൽ വായിച്ചു. ഞങ്ങൾ യരുശലേം തീർത്ഥാടനത്തിനു പോയത് ഉപവാസത്തിനും, പ്രാർത്ഥന യ്ക്കും ശേഷമായിരുന്നു. ഡോ. സഖറിയാസ് മാർ തെയോഫി ലോസ് തിരുമനസ് ഞങ്ങളുടെ യാത്രയ്ക്ക് ആത്മീയ നേതൃത്വം നൽകി. ഞങ്ങളുടെ വിശുദ്ധ നാട് യാത്രയിൽ രാവിലെയും, വൈകിട്ടും വിശുദ്ധ സ്ഥലങ്ങ ളിലെ എല്ലാ പള്ളികളിലും പ്രാർത്ഥന ഉണ്ടായിരുന്നു. ഞങ്ങളുടെ യാത്രയിൽ വളരെ ആത്മീയ സംതൃപ്തി ഉണ്ടായി എന്ന് എടുത്തു പറയുന്നു.

പ. പരുമല തിരുമേനി വളരെ കഷ്ടപ്പെട്ടാണ് യരു ശലേം യാത്ര നടത്തിയത് എന്നത് സത്യമാണ്. എല്ലാവ ർക്കും അറിയാവുന്നതാണ്. എന്നാൽ ഇന്നത്തെ സാമ്പ ത്തിക നില വ്യത്യസ്തമാണ്. പ. പരുമല തിരുമേനിയുടെ ഊർശലേം യാത്രാ വിവരണ ത്തിൽ എഴുതിയിരിക്കുന്നത്- "ആത്മാവിന്റേയും, സത്യത്തി ന്റേയും പൂർണ്ണത പ്രാപിക്കു വൻ കാഴ്ച ഏറ്റവും ഉപയോഗ മുള്ള തുകൊണ്ട്, നമ്മുടെ ജനങ്ങ ളിൽ കഴിയുന്നവർ എല്ലാം ഈ വിശുദ്ധ സ്ഥല ങ്ങളെ സന്ദർശി ക്കുന്നതാക യാൽ നന്നായിരിക്കുമെന്ന് നാം അഭിപ്രായപ്പെടുകയും ഗുണദോഷിക്കുകയും ചെയ്യുന്നു"-എന്നാണ്.

ഇതുപോലുള്ള തീർത്ഥ യാത്രക്കു ഉപയോഗിക്കുന്ന തുക പാവങ്ങൾക്കും, രോഗിക ൾക്കും കൊടുക്കുന്നത് നല്ലത് എന്ന് ബഹു. അച്ചൻ എഴുതി യതു കണ്ടു. നമ്മുടെ പള്ളിക ളിൽ പെരുന്നാൾ എത്ര ആർഭാടമായി നടത്തുന്നു, ലക്ഷങ്ങൾ ചെലവഴിക്കുന്നു. എന്നാൽ ഈ പെരുന്നാളു കളിലെ ആർഭാടത്തിന് ഉപ യോഗിക്കുന്ന തുക എന്തു കൊണ്ട് പാവങ്ങൾക്ക് കൊടു ത്തു കൂടാ!

**പി. സി. വർഗീസ് IRS**
(Asst. comm. of Income Tax (Rtd.)

## മാനവശേഷി വകുപ്പ്

മലങ്കര സഭയുടെ മാനവ ശേഷി ശാക്തീകരണ വകു പ്പിന്റെ പ്രവർത്തനങ്ങൾ അഭിന ന്ദനാർഹമാണെങ്കിലും കുറച്ചു മേഖലകളിൽ കൂടി ശ്രദ്ധിക്കേ ണ്ടിയിരിക്കുന്നു.

സഭയിലെ Professionals ന്റെ ഒരു വിവരശേഖരണം നട ത്തണം. സഭാജീവിതം നയിക്കു ന്നവരും സ്ഥാനമോഹമോ സ്വാർത്ഥ താൽപര്യമോ ഇല്ലാതെ ആത്മാർത്ഥതയും അറിവും കഴിവും സന്മനസു മുള്ള നിരവധി അംഗങ്ങൾ സഭ യിലുണ്ട്. പല മേഖലകളിലും സംഭാവന നൽകാൻ കഴിയുന്ന അവരെ കണ്ടെത്താനും മനസ്സി ലാക്കാനും അവരുടെ സേവനം ഉപയോഗിക്കാവുന്ന മേഖലക ളിൽ ഉപയോഗിക്കാനും സഭയ്ക്കു കഴിയണം. അവരെ മുഖ്യധാരയിലേക്കു കൊണ്ടുവ രണം. സഭയുടെ ഒരു സുപ്ര ധാന വകുപ്പ് എന്ന നിലയിൽ ഈ വകുപ്പിനെ ശക്തീകരിക്കു കയും പ്രവർത്തനങ്ങൾ വിപു ലീകരിക്കുകയും വേണം.

അസോസിയേഷൻ മാനേ ജിംഗ് കമ്മറ്റിയിലേക്കുള്ള നോമിനേഷൻ, സബ്കമ്മിറ്റി കളുടെ രൂപീകരണം തുട ങ്ങിയ കാര്യങ്ങളിൽ ഈ വകുപ്പിന്റെ സേവനം ഉപയോ ഗിക്കാവുന്നതാണ്. ഓരോ ഉപ സമിതിയിലും ബന്ധപ്പെട്ട വിഷയങ്ങളിൽ പ്രാവീണ്യമു ള്ളവരെയാണ് ഉൾപ്പെടുത്തേ ണ്ടത്.

ആർക്കിടെക്ചർ- എഞ്ചി നീയറിംഗ് കമ്മറ്റിയിൽ കോളേജ് പ്രിൻസിപ്പാളി നേയും റൂൾ കമ്മറ്റിയിൽ എഞ്ചിനീയറെയും ഡോക്ട റെയും ഫിനാൻസ് കമ്മറ്റി യിൽ അഡ്വക്കേറ്റിനെയും സ്കൂൾ/കോളേജ് കമ്മറ്റി കളിൽ രാഷ്ട്രീയക്കാരെയും ഉൾപ്പെടുത്തിയിട്ടു വലിയ പ്രയോജനമില്ലല്ലോ.

**പ്രസാദ് ഏബ്രഹാം**
**വർഗീസ്, കോട്ടയം**

---

**41-ാം ചരമ ദിനം**
**8-10-2013**



## അന്നമ്മ ഏബ്രഹാം (82)

(മുൻ കോട്ടയം ഭദ്രാസന മർത്തമറിയം/ ബാലിക സമാജം സെക്രട്ടറി)

**പായ്ക്കാട്ടു പറമ്പുകാട്ടിൽ**
**സൗത്ത് പാമ്പാടി**

രാവിലെ 7.30-ന് വി. കുർബ്ബാന സൗത്ത് പാമ്പാടി സെ. തോമസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ

### കൃതജ്ഞത

ഞങ്ങളുടെ സ്നേഹനിധിയായ മാതാവിന്റെ രോഗാവസ്ഥയിലും മരണശേഷമുള്ള ഇതര ചടങ്ങുകളിലും പ്രാർത്ഥനകളിലും പങ്കെടുക്കുകയും ഞങ്ങളെ ആശ്വസിപ്പിക്കുകയും ചെയ്ത എല്ലാവരോടുമുള്ള നന്ദി അറിയിക്കട്ടെ.

**പ്രത്യേകിച്ച്**

അഭി. യൂഹാനോൻ മാർ മിലിത്തിയോസ് (തൃശൂർ ഭദ്രാസനം), അഭി. ഡോ. തോമസ് മാർ അത്താനാസ്യോസ് (കണ്ടനാട് ഈസ്റ്റ്), അഭി. ഡോ. ഗീവർഗീസ് മാർ കൂറിലോസ് (ബോംബെ), അഭി. മാത്യൂസ് മാർ തേവോദോസ്യോസ് (ഇടുക്കി), അഭി. ഏബ്രഹാം മാർ സെറാഫിം (ബാംഗ്ലൂർ), അഭി. യൂഹാനോൻ മാർ പോളികാർപ്പോസ് (അങ്കമാലി), ബിഷപ്പ് ജോൺ തുണ്ടുകുളം (ആംഗ്ലിക്കൻ സഭ) എന്നീ പിതാക്കന്മാരോടുള്ള സ്നേഹവും കടപ്പാടും അറിയിക്കുന്നു.

ബഹു. മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി, ശ്രീ. സുരേഷ് കുറുപ്പ് എം.എൽ.എ., ടോമി കല്ലാനി (കോട്ടയം ഡി.സി.സി. പ്രസിഡന്റ്) എന്നിവരോടും, വിവിധ സ്ഥാപനങ്ങളോടും, ആത്മീയ സംഘടനകളോടും, കോട്ടയം, നിരണം ഭദ്രാസനങ്ങളിലെ വൈദികരോടുമുള്ള നന്ദി അറിയിക്കുന്നു.

**മക്കൾ:**

ജോൺസൺ പി. ഏബ്രഹാം - കുഞ്ഞുമോൾ ജോൺസൺ
അഡ്വ. (ഡോ.) ഐസക്ക് പാമ്പാടി - ലില്ലി ഐസക്ക്
എത്സമ്മ പി. ഏബ്രഹാം - ഡോ. ഐസക്ക് തോമസ്, മല്ലപ്പള്ളി

**കൊച്ചുമക്കൾ :**

Er. എബി ജോൺസൺ ഡോണി ജോൺസൺ (USA)
പ്രൊഫ. ഡയാന ഐസക്ക് - പ്രൊഫ. ഡിപ്റ്റി ഐസക്ക്
ഡോ. തോമസ് ഗ്രിഗർ ഐസക്ക് - Er. ഏബ്രഹാം സിറിൾ ഐസക്ക്




മർത്തമറിയം സമാജം രാജ്യാന്തര സമ്മേളനം പത്തനംതിട്ട ഓമല്ലൂർ സെ. തോമസ് പള്ളിയിൽ തുമ്പമൺ ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ ക്ലീമീസ് ഉദ്ഘാടനം ചെയ്യുന്നു. മാത്യൂസ് മാർ തേവോദോസ്യോസ്, ഡോ. യൂഹാനോൻ മാർ തേവോദോറോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഔഗേൻ റമ്പാൻ, പ്രൊഫ. മേരി മാത്യു എന്നിവർ സമീപം.

## മാർ തേവോദോസ്യോസ് അവാർഡ്

ദുബായ് സെ. തോമസ് കത്തീഡ്രലിൽ പ്രഥമ വികാരിയും ഉത്തരേന്ത്യൻ മിഷൻ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ കൽക്കട്ട ഭദ്രാസനാധിപനും ആയിരുന്ന ഭാഗ്യസ്മരണാർഹനായ അഭി. സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ പാവനസ്മരണാർത്ഥം ദുബായ് സെ. തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനം 2008 മുതൽ ജീവകാരുണ്യ കർമ്മപഥങ്ങളിൽ നിസ്വാർത്ഥ സേവകർക്ക് നൽകി വന്നിരുന്നതാണ് 'മാർ തേവോദോസിയോസ് അവാർഡ്.'

ഈ വർഷം കോട്ടയം പുലിക്കുട്ടിശേരിയിലുള്ള ഹന്നാ ഭവനിലെ റവ. സിസ്റ്റർ യൂലിത്തിക്ക് തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് മാത്യ ഇടവകയായ പാത്താമുട്ടം സ്ലീബാ പള്ളിയിൽ വച്ച് നവംബർ 5-നു പ. കാതോലിക്കാ ബാവാ അവാർഡ് സമ്മാനിക്കുന്നു.




പാത്താമുട്ടത്ത് ആരംഭിച്ച സ്തേഫാനോസ് മാർ തേവോദോസ്യോസ് സ്മാരക മിഷൻ സെന്റർ ഉദ്ഘാടനം പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചപ്പോൾ. ഡോ. ജോസഫ് മാർ ദിവന്നാസിയോസ്, ഗീവർഗീസ് റമ്പാൻ എന്നിവർ സമീപം.




സാമൂഹിക തിന്മകൾക്കെതിരെ ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം നിരണം ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ നടന്ന അതിജീവന പദയാത്ര വെണ്ണിക്കുളത്ത് സംഗമിച്ചപ്പോൾ, ലാലു തോമസ്, ജോസഫ് എം. പുതുശേരി, മന്ത്രി തിരുവഞ്ചൂർ രാധാകൃഷ്ണൻ, ടി.എസ്. ജോൺ, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമസ് എന്നിവർ മുൻനിരയിൽ.

## നിയമിതനായി

മലങ്കര ഓർത്തഡോക്സ് സഭയുടെ എക്സ്റ്റേണൽ ഓഡിറ്ററായി റിജേഷ് ചിറത്തലാട്ട് & അസോസിയേറ്റിനെ 26-9-2013-ൽ കൂടിയ സഭാ മാനേജിംഗ് കമ്മറ്റി യോഗത്തിന്റെ ശുപാർശ പ്രകാരം പ. കാതോലിക്കാ ബാവാ നിയമിച്ചു.



അഖില കേരള ബാലജനസഖ്യം സംസ്ഥാന ജോയിന്റ് സെക്രട്ടറിയായി നിതിൻ മണക്കാട്ടുമണ്ണിൽ തിരഞ്ഞെടുക്കപ്പെട്ടു. ശാഖ പ്രിസന്റ്, യൂണിയൻ സെക്രട്ടറി, മേഖലാ പ്രസിഡന്റ് എന്നീ സ്ഥാനങ്ങൾ വഹിച്ചിട്ടുണ്ട്. കുമ്പഴ സെ. മേരീസ് ഓർത്തഡോക്സ് വലിയ കത്തീഡ്രൽ ഇടവകാംഗമാണ്. കുമ്പഴ മണക്കാട്ടുമണ്ണിൽ വർഗീസ് മാത്യുവിന്റെയും റോസമ്മ വർഗീസിന്റെയും മകൻ.

## വിജയി



കൊല്ലം ജില്ല അത്‌ലറ്റിക്സ് മീറ്റിൽ 14 വയസ്സിൽ താഴെ പ്രായമുള്ള ആൺകുട്ടികളുടെ ലോംഗ്ജംമ്പിൽ ഒന്നാം സ്ഥാനം നേടിയ പ്രണോയ് റോയ്. റോയ് ചാക്കോ ഇളമണ്ണൂർ (ആകാശവാണി ന്യൂസ് എഡിറ്റർ), ജെയ്സി സൂസൻ തോമസ് എന്നിവരുടെ മകനാണ്.

# സാമൂഹിക തിന്മകൾക്കെതിരെ ഒരുമിച്ചു പ്രവർത്തിക്കാം: ഫ്രാൻസിസ് മാർപാപ്പ

**വത്തിക്കാൻസിറ്റി:** സഭകൾ തമ്മിൽ വ്യത്യസ്തതകൾ നിലനിൽക്കുമ്പോഴും മുൻ വിധികൾ ഒഴിവാക്കി പരസ്പര ധാരണയോടെ സഹകരിച്ചു സാമൂഹിക തിന്മകൾക്കെതിരെ ഒരുമിച്ചു പ്രവർത്തിക്കാമെന്നു പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുമായുള്ള കൂടിക്കാഴ്ചയിൽ ഫ്രാൻസിസ് മാർപാപ്പ പറഞ്ഞു. ത്യാഗത്തിന്റെ അൾത്താരയിലേക്കു സ്നേഹത്തോടെ മുന്നേറാമെന്നു മാർപാപ്പ ആഹ്വാനം ചെയ്തു.

ജോൺപോൾ രണ്ടാമൻ മാർപാപ്പയും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായും 1990-ൽ തുടങ്ങിവച്ച കത്തോലിക്ക-ഓർത്തഡോക്സ് ചർച്ചയും ആവശ്യമുള്ള സ്ഥലങ്ങളിലും സന്ദർഭങ്ങളിലും ആരാധനാ കേന്ദ്രങ്ങളും സെമിത്തേരികളും പൊതുവായി ഉപയോഗിക്കുന്ന പതിവും തുടരുമെന്നും പറഞ്ഞ മാർപാപ്പ പുതിയ സഹകരണ മേഖലകൾ കണ്ടെത്താൻ ശ്രമിക്കണമെന്നും നിർദേശിച്ചു. 1983-ൽ റോമിൽ വച്ചും 1986-ൽ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വച്ചും ഇരു സഭാതലവന്മാരും തമ്മിൽ കൂടിക്കണ്ട വിവരം ഫ്രാൻസിസ് മാർപാപ്പ പ്രസംഗത്തിൽ അനുസ്മരിച്ചു.

വത്തിക്കാനിൽ ലഭിച്ച സ്നേഹപൂർവ്വവും ഹൃദ്യവുമായ സ്വീകരണത്തിനു പരിശുദ്ധ കാതോലിക്കാ ബാവാ നന്ദി പറയുകയും മലങ്കര സന്ദർശനത്തിനായി മാർപാപ്പയെ ക്ഷണിക്കുകയും ചെയ്തു. ഫ്രാൻസിസ് മാർപാപ്പയുടെ നേതൃത്വം ലോകസമാധാനത്തിനും സഭകൾ തമ്മിലുള്ള സഹകരണത്തിനും വഴിതെളിക്കട്ടെ എന്നു ബാവാ ആശംസിച്ചു.

തോമസ് മാർ അത്താനാസിയോസ്, ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, ഫാ. ഡോ. കെ.എം. ജോർജ്, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, എം.ജി. ജോർജ് മുത്തൂറ്റ്, ഡോ. ജോർജ് ജോസഫ്, എക്യുമെനിക്കൽ റിലേഷൻസ് സെക്രട്ടറി ഫാ. ഏബ്രഹാം തോമസ്, ജേക്കബ് മാത്യു കുളഞ്ഞിക്കൊമ്പിൽ എന്നിവരടങ്ങിയതായിരുന്നു യാത്രാസംഘം.

## മാർ ഒസ്താത്തിയോസ് സ്മൃതി മന്ദിരം

**മാവേലിക്കര:** സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിൽ മാർ ഒസ്താത്തിയോസ് സ്മൃതി മന്ദിരം ഉയരുന്നു. മാർ ഒസ്താത്തിയോസിന്റെ കബറിടത്തോട് ചേർന്നാണ് സ്മൃതിമന്ദിരം, പ്രാർത്ഥനാമുറി, ധ്യാനകേന്ദ്രം, മ്യൂസിയം, ജ്ഞാന കേന്ദ്രം എന്നിവ ഉൾക്കൊള്ളുന്നു. കെട്ടിടത്തിന് 15 ലക്ഷവും സജ്ജീകരണങ്ങൾക്ക് 10 ലക്ഷവും ധ്യാനമന്ദിരത്തിന് 30 ലക്ഷവും ചെലവ് പ്രതീക്ഷിക്കുന്നു. ധ്യാനമന്ദിരത്തിലെ ഒരു മുറിക്ക് മൂന്നു ലക്ഷം രൂപയാണ് ചെലവ്. വ്യക്തികൾക്കും പ്രസ്ഥാനങ്ങൾക്കും സ്പോൺസർ ചെയ്യുവാൻ കഴിയും. ഒസ്താത്തിയോസ് തിരുമേനിയുടെ പുസ്തകങ്ങളും രചനകളും, പ്രഭാഷണങ്ങളും അപൂർവ്വ ഫോട്ടോകളും മ്യൂസിയത്തിൽ പ്രദർശിപ്പിക്കും. അവ കൈവശമുള്ളവർ മിഷൻ സെന്ററിൽ എത്തിക്കണം. സംഭാവനകൾ, അയയ്ക്കേണ്ട വിലാസം: Manager, St. Paul's Mission Training Centre, Mavelikara, 690103, Kerala, India.

## അവാർഡ്



സെന്റ് തോമസ് വിശിഷ്ട സേവാ പുരസ്ക്കാരം ലഭിച്ച പ്രൊഫ. കെ. എം. കുര്യാക്കോസ്. ആരാധന ക്രമങ്ങൾ ഹിന്ദിയിൽ മൊഴിമാറ്റം ചെയ്തത് പരിഗണിച്ചാണ് അവാർഡ്.



*എയിഡ്സ് രോഗികളുടെ പുനരധിവാസത്തിനായി തിരുവനന്തപുരം കാരുണ്യ ഗൈഡൻസ് സെന്ററിന്റെ കീഴിൽ ആരംഭിച്ച മാർ ഒസ്താത്തിയോസ് കാരുണ്യ സങ്കേതം സ്പീക്കർ ജി. കാർത്തികേയൻ ഉദ്ഘാടനം ചെയ്തു.*

**തിരുവനന്തപുരം:** കാരുണ്യ ഗൈഡൻസ് സെന്ററിന്റെ ആഭിമുഖ്യത്തിൽ എയിഡ്സ് രോഗികൾക്കായി പുനരധിവാസ കേന്ദ്രം തുടങ്ങി. ഇക്കൊല്ലം മുതൽ എയിഡ്സ് പുനരധിവാസ കേന്ദ്രങ്ങൾക്കുള്ള സഹായവും പ്രത്യേക സെൽ വഴിയുള്ള ക്ഷേമ പ്രവർത്തനങ്ങളും ഗവണ്മെന്റ് എടുത്തു കളഞ്ഞ സാഹചര്യത്തിലും എയിഡ്സ് രോഗികൾക്കായി ശ്രമകരമായ ഈ ദൗത്യം ഏറ്റെടുത്ത മലങ്കരസഭയെ നിയമസഭാ സ്പീക്കർ ശ്ലാഘിച്ചു. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. യൂഹാനോൻ മാർ തേവോദോറോസ്, അലക്സാണ്ടർ വൈദ്യൻ കോർഎപ്പിസ്ക്കോപ്പാ, ജോസഫ് ശാമുവേൽ കറുകയിൽ കോർഎപ്പിസ്ക്കോപ്പാ, ഫാ. റ്റി. ജി. അലക്സാണ്ടർ, മേയർ ചന്ദ്രിക എന്നിവർ പ്രസംഗിച്ചു.

## ആദരിച്ചു

പൗരോഹിത്യത്തിന്റെ 50-ാം വാർഷികവും കോർഎപ്പിസ്ക്കോപ്പാ സ്ഥാനത്തിന്റെ 25-ാം വാർഷികവും പിന്നിടുന്ന ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്ക്കോപ്പായെ ആദരിച്ചു. മന്ത്രി കെ. ബാബു, പി. കെ. ഇബ്രാഹിം കുഞ്ഞ്, സാജു പോൾ എം.എൽ.എ., അൻവർ സാദദ് എം.എൽ.എ., മദ്യനിരോധന സമിതി ഇയ്യച്ചേരി കുഞ്ഞികൃഷ്ണൻ തുടങ്ങിയവർ പ്രസംഗിച്ചു.



## പിൻമൊഴി



# സോഷ്യൽ മീഡിയ വൃത്താന്തങ്ങളും വാസ്തവങ്ങളും

വത്തിക്കാൻ എന്ന സ്വതന്ത്രപരമാധികാര രാഷ്ട്രത്തിന്റെ അപ്പോസ്തോലിക നിലപാടുകളിലൂന്നിയ സമീപനങ്ങൾക്കും ഭാരത സഭയുടെ സമാനമായ ചുവടുവെയ്പുകൾക്കും ഇരു സഭകളിലെ പരമദ്ധ്യക്ഷന്മാരായ പ. പിതാക്കന്മാർ നടത്തിയ കൂടിക്കാഴ്ചകൾക്കും നമോവാകം.

സാധാരണ വിദേശയാത്രകളുടെ സന്നാഹങ്ങളോ വിനോദ സഞ്ചാരങ്ങളുടെ മനോഭാവമോ വച്ചു പുലർത്തുന്ന ഒന്നല്ല സഭാതലന്മാരുടെ ഔദ്യോഗിക സന്ദർശനങ്ങൾ. അതുകൊണ്ടു തന്നെ ഇടനിലക്കാരായ ടൂർ പ്രൊമോട്ടർമാരുടെ ശുപാർശകളും, സഹായങ്ങളും ആലോചിക്കേണ്ടാത്ത കാര്യം. എന്നിട്ടും മലങ്കരസഭാ പിതാക്കന്മാർ പണ്ടേ നിരാകരിച്ച 'പുനരൈക്യ' പദവികൊണ്ട് ഇതിനെ വിശേഷിപ്പിക്കാൻ ശ്രമിക്കുന്നത് ഭീമാബദ്ധം.

വത്തിക്കാന്റെ ഭരണ സംവിധാനത്തിൽപ്പെട്ട കൂറിയയുടെ പ്രത്യേകക്ഷണപ്രകാരം റോമിന്റെ പൊന്തിഫിക്കൽ കൗൺസിൽ ഫോർ പ്രോമോട്ടിംഗ് ക്രിസ്ത്യൻ യൂണിറ്റിയും ഭാരത സഭയുടെ ഡിപ്പാർട്ട്മെന്റ് ഓഫ് എക്യുമെനിക്കൽ റിലേഷൻസും തമ്മിലുണ്ടായ ഔദ്യോഗിക നീക്കങ്ങളുടെ ഒടുവിലാണ് audiance of the Pope with Catholicos എന്ന ഈ കൂടിക്കാഴ്ച നടന്നതു തന്നെ.

ഓറിയന്റൽ ഓർത്തഡോക്സ് സഭയിലെ സ്വയം ശീർഷകത്വ സഭയായ മലങ്കര സഭയുടെ തലവൻ പ. ബസ്സേലിയോസ് മാർത്തോമ്മോ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ സഭാതലവന്മാർക്കും, രാഷ്ട്രത്തലവന്മാർക്കും ലഭിക്കുന്ന പ്രത്യേക പദവിയിലാണ് ലിയണാർദോ ദാവിഞ്ചിയുടെ പേരുള്ള റോമിലെ ഫ്യുമിച്ചിനോ എയർപോർട്ടിൽ വിമാനമിറങ്ങിയത്. പ്രോട്ടോക്കോൾ പദവി അനുസരിച്ച് ലഭിച്ച സെറിമോണിയൽ റിസപ്ഷൻ, എയർപോർട്ടിനുള്ളിൽ കടന്നു വന്ന് സ്വീകരിച്ച പ്രത്യേക വാഹനം, എമിഗ്രേഷൻ പരിശോധനകളിലെ പരിഗണന (VIP ലോഞ്ചിലിരുത്തി ഉദ്യോഗസ്ഥർ വന്നു പാസ്പോർട്ട് പരിശോധിക്കുന്നതും, ബാഗേജുകൾ അവർ തന്നെയെത്തിക്കുന്നതും...) ഇതൊക്കെയും.

വിശിഷ്ടാതിഥികൾക്ക് ഒരേ വേദിയിൽ വരാനും, സമ്മാനങ്ങൾ കൈമാറാനും അത് വാർത്തയാക്കാനും കഴിയും എന്നാൽ ഒരേ സിംഹാസനങ്ങളിൽ ഒരേ ആംഗിളിൽ ഇരുന്ന് സദസ്യരേയും, പരസ്പരവും അഭിസംബോധന ചെയ്യുന്നത് പ്രോട്ടോക്കോൾ പ്രകാരം സഭാ തലവന്മാർക്കും, രാഷ്ട്ര തലവന്മാർക്കും മാത്രമുള്ള പദവി (കവർ ചിത്രം കാണുക)

ഒരു ലാറ്റിനമേരിക്കൻ രാജ്യത്തു നിന്നും കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷ സ്ഥാനത്തെത്തിയ പ. ഫ്രാൻസിസ് മാർപ്പാപ്പായ്ക്കും. വികസിത ചുവടുവെയ്പുകളുമായി മുന്നോട്ടു നീങ്ങുന്ന ഭാരതത്തിൽ നിന്നെത്തിയ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്കും ഇടയിലുണ്ടായ സംഭാഷണങ്ങളിൽ ഒരു ആത്മബന്ധം ഉണ്ടായിരുന്നു. നേരിട്ട് ആംഗലേയത്തിലും ദ്വിഭാഷികൾ മുഖേനയും സംസാരിച്ചപ്പോഴും നാൽപതോളം മിനിറ്റ് സ്വകാര്യ സംഭാഷണത്തിൽ ഏർപ്പെട്ടപ്പോഴും മാർത്തോമ്മായുടെ പിൻഗാമിയേയും ഭാരത സഭയേയും പൂർണ്ണമായി മനസ്സിലാക്കിയ ഒരു സമാഗമമായി അത് മാറി. പരിശുദ്ധ പിതാവേ എന്ന സ്നേഹപൂർവ്വമായ പരസ്പര അഭിസംബോധനകളിൽ പോലും പ്രസ്തുത ആസ്വാദനം നിറഞ്ഞു നിന്നു.

പ. ഫ്രാൻസിസ് മാർപാപ്പായുടെ വ്യക്തിവിശേഷണങ്ങൾക്കപ്പുറമുള്ള ഒരു നിമിഷം കൂടിയുണ്ടായി. ഔദ്യോഗിക വിടവാങ്ങലുകൾക്ക് ശേഷം പിറ്റേന്നാൾ രാവിലെ അഞ്ചു മണിക്ക് കാറിൽ തിരികെ പുറപ്പെടാനൊരുങ്ങവേ അതേ സമയത്തുതന്നെ വാഹനത്തോളം വന്ന് യാത്ര അയയ്ക്കാൻ ആ പിതാവെത്തി, ചിട്ടവട്ടങ്ങൾക്കപ്പുറമുള്ള ഒരു യാത്രയാക്കൽ കൂടെ...

സഹകരണത്തിന്റെയും, സഹവർത്തിത്വത്തിന്റെയും മേഖലകളിൽ പുരോഗമന പരമായി നീങ്ങാൻ ശ്രമിക്കേണ്ടവരാണ് ക്രിസ്തു സഭകൾ. ഇത്തരം കൂടിക്കാഴ്ചകളിൽ കണ്ടെത്തേണ്ട വസ്തുതയും അതു തന്നെയല്ലേ. സോഷ്യൽ മീഡിയാകളുടെ പിൻബലത്തിൽ ചുവരെഴുത്തു നടത്തിയാൽ മാർത്തോമ്മായുടെ സിംഹാസന വികാരത്തെക്കാൾ ഉപരി സഹവർത്തിത്വ ബോധം നഷ്ടപ്പെടുമെന്നു കൂടി ചിന്തിക്കേണ്ടതല്ലേ.

എഴുത്തുകളുടെയും ദൃശ്യങ്ങളുടെയും വാർത്തകളുടെയും പിൻബലത്തിൽ സമന്മാരും മുമ്പന്മാരുമാകുന്നവർ ഒരു സാർവ്വത്രിക സഭാ തലവന് വത്തിക്കാൻ നൽകുന്ന സ്വീകരണം കാണുക.

സോഷ്യൽ മീഡിയായെ നിയന്ത്രിക്കാൻ ആവില്ലെങ്കിലും തങ്ങൾക്ക് അഹിതമായ പ്രതികരണങ്ങളും വിശദീകരണങ്ങളും വരുമ്പോൾ ഔദ്യോഗികമായി മറുപടി പറയുകയും എന്നാൽ തങ്ങൾക്ക് സുഖകരമായതും വാസ്തവ വിരുദ്ധവുമായ പ്രചരണങ്ങൾക്ക് വേണ്ടി ഔദ്യോഗിക മൗനം അവലംബിക്കുകും ചെയ്യുക എന്നത് ആധുനിക വ്യവസ്ഥിതിയുടെ ഭൂഷണമായി തീർന്നിരിക്കുന്നു.

**ഗുണിതം:**
I am only responsible for what i say not for what you under stand.
-Swamy Vivekanandan

– ഫാ. മുകളിൽ ■

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10th of Every Month

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment



PRINTED AND PUBLISHED BY FR. THOMAS P. MUKALIL, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, EDITOR DR. ZACHARIAH MAR APREM RS. 15/-